

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 37 | THE ONLINE OFFICIAL NEWS BULLETTIN | 2020 October 10

**SEASON OF CROSS** | **സ്ലീബാകാലം** | **ܥܕܢܐ ܕܨܠܝܒܐ**

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 11 ♪4<br>4th Sunday after the Feast of Holy Cross | 12 ♪8<br><br>165th Mem. of Cheppad Philipose Mar Dionysius (St. Geroge Church, Cheppad)<br>40th Mem. of Yuhannoon Mar Athanasios OIC (Perunad Bethany Asram) | 13 ♪4 | 14 ♪8<br><br>Comme. of St. Athanasios of Alexandria | 15 ♪4<br><br>Comme. of St. Osyo the Ascetic | 16 ♪8 | 17 ♪4 |

## സർക്കാരിന്റെയും പ്രാദേശിക ഭരണകൂടത്തിന്റെയും നിർദ്ദേശങ്ങൾ പാലിക്കുക: പ. പിതാവ്

ദേവലോകം: കോവിഡ് വ്യാപനം അതിതീവ്രമായി തുടരുന്ന സാഹചര്യത്തിൽ സർക്കാർ തലത്തിൽ നിന്ന് ആരാധനാലയങ്ങളിലെ ജനപങ്കാളിത്തം സംബന്ധിച്ച് കൂടുതൽ നിർദ്ദേശങ്ങൾ ലഭ്യമാകുന്നുണ്ട്. ചില സ്ഥലങ്ങളിൽ രോഗവ്യാപനം അതീവ രൂക്ഷമായതിനാൽ ദേവാലയങ്ങൾ തുറക്കാൻ സാധിക്കാത്ത അവസ്ഥയാണെങ്കിൽ മറ്റു ചില സ്ഥലങ്ങളിൽ കുടുതൽ ആളുകൾക്ക് പങ്കെടുക്കുന്നതിന് വിരോധമില്ലാത്ത സ്ഥിതിയുമാണ്. കേരളത്തിന് ഉള്ളിൽ പോലും ആരാധനയിൽ പങ്കെടുക്കുന്നവരുടെ എണ്ണം സംബന്ധിച്ച് പൊതുവായ ഒരു നിർദ്ദേശം നൽകുവാൻ ഇപ്പോഴത്തെ സാഹചര്യത്തിൽ അസാദ്ധ്യമാണ്. അതിനാൽ ഓരോ സ്ഥലത്തും സർക്കാരിന്റെയും പ്രാദേശിക ഭരണകൂടത്തിന്റെയും ഭദ്രാസന മെത്രാപ്പോലീത്താമാരുടെയും നിർദ്ദേശങ്ങൾ പാലിച്ചുകൊണ്ട് പങ്കെടുക്കാവുന്ന വിശ്വാസികളുടെ എണ്ണം നിശ്ചയിച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ പള്ളികളിൽ ആരാധന നടത്തേണ്ടതാണെന്ന് പ. കാതോലിക്കാ ബാവ നിർദ്ദേശിച്ചു.



**വെട്ടിത്തറ സെന്റ് മേരീസ് പള്ളിയിൽ ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു**



**ഡോ. ചീരനച്ചനെ ആദരിച്ചു: 75-ന്റെ നിറവിലെത്തി നിൽക്കുന്ന സഭാ ചരിത്രകാരൻ റിട്ട. പ്രൊഫ. ഫാ. ഡോ. ജോസഫ് ചീരനെ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് സന്ദർശിച്ച് ആദരിച്ചു. ചീരനച്ചന്റെ ഈയിടെ പ്രസിദ്ധീകരിക്കപ്പെട്ട പുസ്തകം തിരുമേനിക്ക് അച്ചൻ സമ്മാനിച്ചു.**



## ദീനാനുകമ്പയും സന്നദ്ധ സേവനവും കാലഘട്ടത്തിന്റെ ആവശ്യം: ഡോ. യാക്കൂബ് മാർ ഐറേനിയോസ്

തിരുവല്ല: യാതന അനുഭവിക്കുന്നവരെ കലവറയില്ലാതെ സഹായിക്കേണ്ടത് കാലഘട്ടത്തിൻറെ ആവശ്യമാണെന്ന് ചർച്ച് ഓക്സിലറി ഫോർ സോഷ്യൽ ആക്ഷൻ( കാസാ) ദേശീയ ചെയർമാൻ ഡോ. യാക്കൂബ് മാർ ഐറേനിയോസ് പ്രസ്താവിച്ചു. കോവിഡ് ബോധവൽക്കരണവും ഭക്ഷ്യ-നിത്യോപയോഗ സാധനങ്ങളുടെ കിറ്റ് വിതരണവും ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. വിവിധ പ്രദേശങ്ങളിൽ നിന്നായി മുന്നൂറിലധികം കുടുംബങ്ങൾക്ക് സഹായം നല്കി. ഫാ. വർഗീസ് മാത്യുവിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ മലങ്കര ഓർത്തഡോക്സ് സഭ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ബിജു പി തോമസ്, എം. വി. എബ്രഹാം, ആശാ ജേക്കബ്, മനു കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു.




**പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ കത്തീഡ്രലിൽ ശിലാസ്ഥാപന പെരുന്നാളിനോടനുബന്ധിച്ച് ചാലാശ്ശേരി തറവാട്ടിലേയ്ക്ക് 'അഞ്ചേകാലും കോപ്പും' നൽകി. ഡോ. യൂഹാനോൻ മാർ ദിയാസ്കറോസ് ചാലാശ്ശേരിയിലെ മുതിർന്ന അംഗമായ വേണുഗോപാലിന് അഞ്ചേകാലും കോപ്പും സമ്മാനിച്ചു. അഞ്ചേകാൽ ഇടങ്ങഴി അരി, ഏത്തക്കുല, നാളികേരം, ചേന, മത്തങ്ങ, വെള്ളരി, പപ്പടം എന്നിവയടങ്ങിയതാണ് അഞ്ചേകാലും കോപ്പും.**

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധന

# നിലയും നമസ്ക്കാരവും ആരാധനയിൽ

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

നില എന്ന വാക്കുകൊണ്ട് നില്പ് എന്നാണ് ഇവിടെ അർത്ഥമാക്കുന്നത്. ഞായറാഴ്ച, പ്രധാന (മോറോനോയോ) പെരുന്നാളുകൾ എന്നീ ദിനങ്ങളിൽ കുമ്പിട്ടു നമസ്ക്കാരം ഇല്ല. കർത്താവ് നമുക്ക് നൽകിയ വിടുതലിന്റെ ആഹ്ലാദാവസരങ്ങളാകയാൽ അനുതാപത്തിന്റെ ചിഹ്നമായ കുമ്പിടീൽ (സാഷ്ടാംഗ പ്രണാമം) ഈ ദിവസങ്ങളിൽ ഒഴിവാക്കിയിരിക്കുന്നു. ഉയിർപ്പ് പെരുന്നാൾ മുതൽ പെന്തിക്കോസ്തിപ്പെരുന്നാൾ വരെയുള്ള നാളുകളിലും (ഉയിർപ്പുകാലം) കുമ്പിടീൽ ഒഴിവാക്കിയിരിക്കുന്നതും ഇതേ കാരണത്താലാകുന്നു. അതേസമയം നടുവു വളച്ച് തല കുനിച്ചുള്ള പ്രണാമങ്ങൾ, വണക്കങ്ങൾ എല്ലാ ദിവസങ്ങളിലും എല്ലാ സന്ദർഭങ്ങളിലും ഓർത്തഡോക്സ് ആരാധനകളിൽ അവിഭാജ്യ ഘടകമാകുന്നു. ഇങ്ങനെ നിലയും നമസ്ക്കാരവും ഓർത്തഡോക്സ് ആരാധനയുടെ സവിശേഷ മുദ്രയത്രെ.

**1. നില**

നിന്നുകൊണ്ടേ നമസ്ക്കരിക്കാനാവൂ; നമസ്ക്കാരം നടുവു വളച്ച് തല കുനിച്ചുള്ള പ്രണാമമായാലും കുമ്പിട്ടുള്ള സാഷ്ടാംഗ പ്രണാമമായാലും. ആദരണീയനായ ഒരാൾ ആഗതനാവുമ്പോഴും, സന്നിഹിതനാവുമ്പോഴും നാം എഴുന്നേറ്റു നിൽക്കുന്നു. ദൈവസാന്നിധ്യമാവുമ്പോൾ ഈ ശാരീരിക നില എത്രയും സംഗതമായി വരുന്നു. ദൈവസാന്നിധ്യബോധമാണ് നിന്നും നമസ്ക്കരിച്ചും കൊണ്ടുള്ള ആരാധനയ്ക്കടിസ്ഥാനം.

1.i നിന്നും നമസ്ക്കരിച്ചുംകൊണ്ടുള്ള ആരാധനയുടെ ദൃശ്യങ്ങൾ വെളിപാടു പുസ്തകത്തിൽ ധാരാളമുണ്ട്, പ്രത്യേകിച്ചു നാല് മുതൽ ഏഴു വരെയുള്ള അധ്യായങ്ങളിൽ. വെളിപാടു പുസ്തകം മുഴുവനും കർതൃശിഷ്യനായ യോഹന്നാനുണ്ടായ സ്വർഗ്ഗീയ ദർശനങ്ങൾ ആണല്ലോ. ഒരു ദൃശ്യം ശ്രദ്ധിക്കാം: "സകല ജാതികളിലും ഗോത്രങ്ങളിലും വംശങ്ങളിലും ഭാഷകളിലും നിന്നുള്ളതായി ആർക്കും എണ്ണിക്കൂടാത്ത ഒരു മഹാപുരുഷാരം വെള്ളനിലയങ്കി ധരിച്ച് കയ്യിൽ കുരുത്തോലയുമായി സിംഹാസനത്തിനും കുഞ്ഞാടിനും മുമ്പാകെ നില്ക്കുന്നതു ഞാൻ കണ്ടു" (വെളിപാട് 7:9). നിന്നുകൊണ്ടാവണം നമസ്ക്കാരം എന്ന് ഈ വേദഭാഗം വ്യക്തമായി സൂചിപ്പിക്കുന്നു.

1.ii സ്വർഗ്ഗീയാരാധനയുടെ പതിപ്പാണ് ഭൂമിയിലെ ആരാധന. മാത്രമല്ല, സ്വർഗ്ഗം ഭൂമിയിലേക്ക് ഇറങ്ങി വരുന്നു. "ഇതാ മനുഷ്യരോടുകൂടെ ദൈവത്തിന്റെ കൂടാരം" (വെളിപാട് 21:3). ദൈവസാന്നിധ്യത്തിന്റെ ഇടമായ സ്വർഗ്ഗീയ കൂടാരം ഇറങ്ങി മനുഷ്യമദ്ധ്യേ നിൽക്കുന്നു. ഈ ദൈവിക കൂടാരത്തിലേക്ക് ദൈവമക്കൾ കടന്നുചെല്ലുന്നു. ആയതിനാൽ ഇത് ദൈവമക്കളുടെ കൂടാരവും കൂടിയാകുന്നു. "ഉല്ലാസത്തിന്റെയും ജയത്തിന്റേയും ഘോഷം നീതിമാന്മാരുടെ കൂടാരങ്ങളിലുണ്ട്" എന്ന് സങ്കീർത്തനക്കാരനായ ദാവീദ് പറയുന്നത് ശ്രദ്ധിക്കുക (118:15). ഇതേ സങ്കീർത്തനഭാഗം തന്നെ സുറിയാനി മൂലത്തിൽ നിന്ന് വിവർത്തനം ചെയ്തിട്ടുള്ളത് വി. കുർബ്ബാന തുടങ്ങുന്നതിനു മുമ്പായി പഴയനിയമ വായനയ്ക്കുള്ള ഒരുക്കമായി, ആഹ്വാനമായി ശുശ്രൂഷകൻ ഉറക്കെ ചൊല്ലുന്നത് നാം കേൾക്കുന്നുണ്ടല്ലോ; "നീതിമാന്മാരുടെ കൂടാരത്തിൽ മഹത്വത്തിന്റേയും രക്ഷയുടെയും ശബ്ദം എന്ന് ദാവീദ് മുഖാന്തിരം പരിശുദ്ധറൂഹാ പാടി." ഒരു വശത്ത് സ്വർഗ്ഗം, ദൈവസാന്നിധ്യം ആരാധനാ സന്ദർഭം ഭൂമിയിലേക്ക്, മനുഷ്യമദ്ധ്യേ ഇറങ്ങി വരുന്നു.

1.iii അതേസമയം ആരാധന ദൈവമക്കൾക്ക് കയറ്റവും കൂടിയാകുന്നു. സ്വർഗ്ഗത്തിലേക്ക്, ദൈവസാന്നിധ്യത്തിലേക്കുള്ള കയറ്റം. "ഈ നാഴികയിൽ നാമെല്ലാവരുടേയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവാം ദൈവത്തിന്റെ വലതുഭാഗേ മശിഹാ തമ്പുരാൻ എഴുന്നെള്ളിയിരിക്കുന്ന മഹോന്നതങ്ങളിൽ ആയിരിക്കേണം" എന്ന് വി. കുർബ്ബാനയിൽ അനാഫോറാ സന്ദർഭം, ആരംഭത്തിൽ തന്നെ പരസ്പരം സമാധാനാഭിവാദ്യം നൽകിയശേഷം, കാർമ്മികൻ ഉറക്കെ ആഹ്വാനം ചെയ്യുന്നുണ്ടല്ലോ. വി. കുർബ്ബാനയിൽ ദൈവം ഭൂമിയിലേക്ക് ഇറങ്ങി വരുന്നു. ദൈവത്തോടൊപ്പം ദൈവസാന്നിധ്യത്തിൽ



നിൽക്കുന്ന ദൈവദൂതരും പരിശുദ്ധരുടെ സംഘവും ഇറങ്ങി വരികയായി. ഭൂമിയിലുള്ള ദൈവമക്കൾ ദൈവസന്നിധിയിലേക്ക് കയറിച്ചെല്ലുകയുമായി (ഉല്പത്തി 28:12, യോഹന്നാൻ 1:51). സ്വർഗ്ഗവും ഭൂമിയും സ്വർഗ്ഗവാസികളും ഭൂവാസികളും ഒന്നിക്കുന്നിടമാണ് ദേവാലയം. സ്വർഗ്ഗീയരും ഭൗമീകരും ചേർന്നു കലർന്നു നിന്നു നമസ്ക്കരിക്കുന്ന സന്ദർഭമാണ് എല്ലാ ആരാധനയും; വിശേഷാൽ വി. കുർബ്ബാന.

സ്വർഗ്ഗീയരും ഭൗമീകരും അടങ്ങുന്ന ആരാധക സംഘം ദൈവമുമ്പാകെ വീണു നമസ്ക്കരിച്ച് ആരാധിക്കുന്നു എന്ന് വെളിപാടു പുസ്തകം ആവർത്തിച്ചുറപ്പിക്കുന്നു (വെളിപാട് 4:10; 5:9, 14, 7:14, 19:4). മുൻപറഞ്ഞ വിശദീകരണത്തിലൂടെ രണ്ടു കാര്യങ്ങൾ പ്രസ്പഷ്ടമാവുന്നു. ഒന്ന് നിലയും (നില്പും) നമസ്ക്കാരവും ദൈവസാന്നിധ്യം തിരിച്ചറിഞ്ഞ് ആരാധിക്കുന്ന ആരാധക സംഘത്തിന്റെ ശാരീരികവും മാനസികവും, ആന്തരികവും ബാഹ്യവുമായ ഭാവവും അർപ്പണവും പ്രതിസ്ഫുരിപ്പിക്കുന്നു. ഇങ്ങനെയൊരു ആധ്യാത്മിക തലത്തിലേക്ക് ഉയരുന്നതാവണം ആരാധനാന്തരീക്ഷവും ആരാധനയും. ആരാധനയുടെ ഈ ആദ്ധ്യാത്മിക തലം തിരിച്ചറിയുമ്പോൾ, രുചിച്ചറിയുമ്പോൾ ആരാധക സംഘം നിരന്തരം പ്രവിശാലമാവുന്ന പുതിയ പുതിയ ഉയർന്ന അനുഭവങ്ങളിലേക്ക് ഉൾപ്രവേശിക്കുകയായി.

**2. നമസ്ക്കാരം**

നമസ്ക്കാരം എന്നാൽ നമിക്കൽ എന്നർത്ഥം. നമസ്ക്കാരം രണ്ടു വിധമുണ്ട്. ഒന്ന്, നടുവ് വളച്ച് തലകുനിച്ച് നമിക്കുക. രണ്ട്, കുമ്പിട്ട് സാഷ്ടാംഗം നമിക്കുക. നമസ്ക്കാരം എന്ന പദത്തിന് പ്രണാമം എന്നും പര്യായമുണ്ട്. പ്രണാമം എന്നാൽ പ്രകർഷേണയുള്ള (ഉചിതമായ) നമിക്കൽ എന്നർത്ഥം. പ്രാർത്ഥന എന്നാൽ പ്രകർഷേണയുള്ള (ഉചിതമായ) അർത്ഥന. പ്രാർത്ഥന എന്ന പദത്തിൽ വാക്കിനാണ് പ്രാധാന്യം. നമസ്ക്കാരം (പ്രണാമം) എന്ന പദത്തിൽ ശാരീരിക പങ്കാളിത്തത്തിന് ഊന്നൽ നൽകിയിരിക്കുന്നു. പ്രാർത്ഥനയും പ്രണാമവും സമഞ്ജസമായി ചേർന്നുവരുന്നത് നമസ്ക്കാരം. അതോടൊപ്പം ആരാധകന്റെ ആന്തരിക ഭാവവും കൂടി നമസ്ക്കാരത്തിൽ ഉൾച്ചേർന്നു വരുന്നു. ഇക്കാരണത്താൽ യാമപ്രാർത്ഥനകൾ എന്നതിനേക്കാൾ യാമനമസ്ക്കാരങ്ങൾ എന്ന പ്രയോഗം കൂടുതൽ അർത്ഥവത്തായിത്തീരുന്നു.

### 2. i. അഭിവാദ്യവും പ്രണാമവും

ദൈവമേ നീ പരിശുദ്ധനാകുന്നു... എന്ന് അഭിവാദ്യം ചെയ്ത് ദൈവത്തോടു പ്രാർത്ഥിക്കുമ്പോൾ തീർച്ചയായും നാം നമ്മുടെ ശരീരം പൂർണ്ണമായോ (സാഷ്ടാംഗപ്രണാമം) ഭാഗികമായോ (നടുവ് വളച്ച് തല കുനിച്ച്) നമിക്കുന്നു. ശരീരം വണക്കാതെ വാക്കുകൊണ്ട് മാത്രമുള്ള അഭിവാദ്യം അപൂർണ്ണമാണെന്ന് നാം തിരിച്ചറിയുന്നുണ്ടല്ലോ. 'ദൈവമേ, നിന്റെ മുമ്പിൽ ഞാൻ എന്നെത്തന്നെ അർപ്പിക്കുന്നു' എന്ന ഭാവം നിറഞ്ഞു നിന്നുകൊണ്ടു പ്രാർത്ഥിക്കുമ്പോൾ അതിനനുസരണമായി ശരീരവും പ്രതികരിക്കുകതന്നെ ചെയ്യും.

### 2. ii. അഭിവാദ്യവും പ്രത്യഭിവാദ്യവും

നമസ്കാരം, നമസ്തേ എന്നീ പദങ്ങൾ മനുഷ്യർ തമ്മിലുള്ള അഭിവാദ്യ-പ്രത്യഭിവാദ്യത്തിന് ഉപയോഗിക്കുന്ന പദങ്ങൾ അത്രേ. "ഞാൻ നിന്നെ നമിക്കുന്നു" എന്നാണ് നമസ്തേ എന്ന പദത്തിനർത്ഥം. ദൈവത്തെ നമിക്കുന്ന ദൈവമക്കൾ അന്യോന്യവും നമിക്കുന്നു. ദൈവത്തിനു രൂപമില്ല. ബാഹ്യേന്ദ്രിയങ്ങൾ കൊണ്ട് ദൈവത്തെ അറിയാനാവില്ല. ഇന്ദ്രിയഗോചരനല്ല ദൈവം. കാണാനാവാത്ത ദൈവത്തിന് കാണുന്ന ഒരു രൂപമുണ്ടെങ്കിൽ അതു മനുഷ്യനത്രെ. മനുഷ്യൻ ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവുമാകുന്നു (ഉല്പ. 1:26-27). എന്നാൽ മനുഷ്യൻ ദൈവമല്ല. ദൈവ സ്വരൂപത്തിലും സാദൃശ്യത്തിലും ദൈവം തന്നെ മെനഞ്ഞുണ്ടാക്കിയ ദൈവത്തിന്റെ സൃഷ്ടിയാകുന്നു മനുഷ്യൻ. ദൈവമുമ്പാകെ തല കുനിച്ച് വണങ്ങി നിൽക്കുന്ന ആരാധകർ പരസ്പരം വണങ്ങിയും ആശ്ലേഷിച്ചും കൈ കൊണ്ടും കൊടുത്തും സമാധാനം ആശംസിക്കുന്നു. 'ഞാൻ നിന്നെ ദൈവസ്വരൂപമായി, ദൈവ പൈതലായി കാണുന്നു, സ്വീകരിക്കുന്നു, സ്നേഹിക്കുന്നു' എന്നാണീ കർമ്മത്തിനർത്ഥം. വി. കുർബ്ബാനയിൽ സമാധാന പ്രാർത്ഥനയുടെ സന്ദർഭത്തിൽ മാത്രമല്ല മറ്റ് സാധാരണാവസരങ്ങളിലും വിശ്വാസികൾ അന്യോന്യം ഈ നിലയിൽ സമാധാനാഭിവാദ്യം നടത്തുന്നു. പാശ്ചാത്യർ "ഷേക്ക് ഹാന്റ്" എന്നു പറയുമ്പോൾ "ഹസ്തദാനം" എന്നാണ് നമ്മുടെ സംസ്ക്കാരത്തിൽ, ഭാരതീയമായാലും ക്രിസ്തീയമായാലും പറയുക. ദൈവാഭിമുഖമായുള്ള വണക്കത്തിന് സാഹോദര്യപരവും സാമൂഹ്യവുമായ ഒരു മാനവും കൈവരുന്നു എന്നും മതാനുഷ്ഠാനങ്ങൾ സംസ്ക്കാരത്തെ കരുപ്പിടിപ്പിക്കുന്ന മൂശയായിത്തീരുന്നുവെന്നും ഇതിൽ നിന്ന് നാം പഠിക്കുന്നു.

### 2. iii. അഭിവാദ്യവും അനുവാദവും

വി. കുർബ്ബാനയിൽ കാർമ്മികൻ മേൽസ്ഥാനികളേയും സമസ്ഥാനികളേയും കീഴ്സ്ഥാനികളേയും വിശ്വാസി സമൂഹത്തേയും യഥോചിതം നമിച്ചും ഹസ്തദാനം നൽകിയും കൈകൾ മലർത്തി പ്രാർത്ഥന ആവശ്യപ്പെട്ടും അനുവാദം ചോദിച്ചും ആരാധനയുടെ വിവിധ ഘട്ടങ്ങളിലേക്ക് പ്രവേശിക്കുന്നു. ആരാധക സമൂഹം ഇതിനോട് പ്രത്യഭിവദിച്ചും പ്രതിവചിച്ചും പ്രതിസ്പന്ദിക്കുകയും ചെയ്യുന്നു. പ്രധാനമായും മൂന്നു സന്ദർഭങ്ങളിൽ ഈ അനുഷ്ഠാനം വി. കുർബ്ബാനയിൽ നടക്കുന്നു. ഒന്ന്, വി. കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിനു മുമ്പ് ഒരുക്ക പ്രാർത്ഥനയ്ക്കായി കാർമ്മികൻ വി. മദ്ബഹായിലേക്ക് പ്രവേശിക്കുമ്പോൾ. രണ്ട്, വി. കുർബ്ബാനയുടെ അനാഫോറാ ഭാഗം ആരംഭിക്കുന്നതിന്റെ ഒരുക്കമായി വിശുദ്ധ സിംഹാസനത്തിൻ (ബലിപീഠത്തിൻ) മുമ്പാകെ മുട്ടുകുത്തി പ്രാർത്ഥിക്കുന്നതിനു മുമ്പായി. മൂന്ന്, വി. കുർബ്ബാന എടുത്ത് ആഘോഷത്തോടെ പടിഞ്ഞാറോട്ടു വന്ന് വിശ്വാസികൾക്ക് നൽകുന്നതിന് മുമ്പായി. കൂടാതെ ധൂപകലശം എടുക്കുന്ന ശുശ്രൂഷകൻ തിരുശരീരരക്തങ്ങൾ വിശ്വാസികൾക്ക് പകർന്നു നൽകുന്നതിൽ കാർമ്മികനെ സഹായിക്കുന്നതിനുള്ള ഒരുക്കത്തിന്റെ ഭാഗമായി ഇതേ അനുഷ്ഠാനം പൂർത്തീകരിക്കുന്നു. മുൻപറഞ്ഞ സന്ദർഭങ്ങളിലെല്ലാം നടുവ് വളച്ച് തല വണക്കിക്കൊണ്ടുള്ള പ്രണാമങ്ങൾ ആവർത്തിക്കുന്നു.

### 2. iv. അനുഗ്രഹാശിസ്സുകൾ

വി. കുർബ്ബാനയിൽ കാർമ്മികൻ മൂന്നു പ്രാവശ്യം പടിഞ്ഞാറോട്ടു തിരിഞ്ഞ് മൂന്നു പ്രാവശ്യം വീതം കുരിശു വരച്ച് ആരാധകരെ അനുഗ്രഹിക്കുന്നു. ഒന്ന്, പിതാവാം ദൈവത്തിന്റെ സ്നേഹവും.... എന്നു തുടങ്ങുന്ന അനുഗ്രഹാശംസ. രണ്ട്, വലിയവനും നമ്മുടെ രക്ഷിതാവുമായ.... എന്നു തുടങ്ങുന്നു. മൂന്ന്, പരിശുദ്ധവും മഹനീയവും.... എന്നു തുടങ്ങുന്നു. ഇവ കൂടാതെ 9 പ്രാവശ്യം "നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടാകട്ടെ" എന്ന് ആശംസിച്ച് അനുഗ്രഹിക്കുന്നു. ഇവയിൽ അഞ്ചു പ്രാവശ്യം അനാഫോറാ ഭാഗത്തും രണ്ടു പ്രാവശ്യം വി. സുവിശേഷ വായനയിലും രണ്ടു പ്രാവശ്യം സമാപനാശംസയിലും ആകുന്നു. ഈ സന്ദർഭങ്ങളിലെല്ലാം തന്നെ ആരാധക സമൂഹം ശിരസ്സു നമിച്ചും യഥോചിതം കുരിശു വരച്ചും പ്രതിവാക്യം ചൊല്ലിയും ആരാധന അനുഭവമാക്കുന്നു.

### 2. v. ശിരസ്സു നമിക്കൽ

വി. കുർബ്ബാനയിൽ അനാഫോറായുടെ സന്ദർഭത്തിൽ മൂന്നു പ്രാവശ്യം ശിരസ്സു നമിക്കൽ എന്ന പ്രത്യേക അനുഷ്ഠാനം തന്നെ കാണുന്നു. ഒന്ന് തുടക്കത്തിൽ സമാധാന ദാനത്തിനുശേഷം. രണ്ട്, വി. കുർബ്ബാനാനുഭവത്തിനുള്ള ഒരുക്ക സന്ദർഭം. മൂന്ന്, വിശുദ്ധ കുർബ്ബാനാനുഭവത്തിനു ശേഷം. ഇവ കൂടാതെ കുരിശു വരക്കുന്ന എല്ലാ സന്ദർഭങ്ങളിലും ശിരസ്സു നമിച്ച് തന്നെയാണല്ലൊ അത് നിർവ്വഹിക്കുന്നത്. ഒപ്പം, ശിരസ്സു നമിക്കലെല്ലാം നടുവു വളച്ച് ശിരസ്സു നമിക്കലാണെന്നും നാം പ്രത്യേകം സ്വയം ഓർമ്മിപ്പിക്കാം.

ഇങ്ങനെ വരുമ്പോൾ ആരാധന, പ്രത്യേകിച്ചും വി. കുർബ്ബാന ആദ്യന്തം പ്രണാമങ്ങൾ കൊണ്ടു നിറഞ്ഞിരിക്കുന്നുവെന്നു കാണാം. ഓരോ സന്ദർഭത്തിന്റെയും പ്രാധാന്യം ഉൾക്കൊണ്ട് ദൈവസാന്നിധ്യബോധത്തിൽ നിർവ്വഹിക്കുന്ന ഈദൃശ ചെറിയ ചെറിയ അനുഷ്ഠാനങ്ങൾ വലിയ ആധ്യാത്മികാനുഭവങ്ങളിലേക്ക് നമ്മെ വഴിനയിക്കും.

### ഉപസംഹാരം

ആരാധനയിൽ വാക്കുകൾ കൊണ്ടുള്ള ഭാഷയോടൊപ്പം ശരീര ഭാഷയ്ക്കും വളരെ പ്രാധാന്യം ഉണ്ട്. ആരാധനാ സംവിധാനം തന്നെ ഇവ രണ്ടും ചേർത്തിണക്കിക്കൊണ്ടുള്ളതത്രെ. വാക്കുകൾ ബോധതലത്തെ സ്വാധീനിക്കുമ്പോൾ ശാരീരിക ചലനങ്ങളും കർമ്മാനുഷ്ഠാനങ്ങളും ദൈവജനം മുഴുവനും ചേർന്ന് താളലയ സമന്വിതമായി നടത്തുന്ന സംഗീതാലാപവും ബോധേതര തലങ്ങളെ അടിസ്ഥാനപരമായി സ്വാധീനിക്കുകയും ആളത്വത്തെ സമഗ്രമായി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. നമ്മുടെ സൺഡേസ്ക്കൂൾ സഭയ്ക്ക് നൽകേണ്ട ഏറ്റം വലിയ സംഭാവന ഈ ആഴമായ ആധ്യാത്മികാനുഭവത്തിലേക്ക് ഇളം തലമുറയെ ഉപനയിക്കുക എന്നതത്രെ. ❑

## ഓർത്തഡോക്സ് സഭയ്ക്ക് ജർമ്മൻ ഭാഷയിൽ വി. കുർബാന ക്രമം തയാറാക്കി

കോട്ടയം: ആരാധനാപരമായ കാര്യങ്ങളിൽ, ചരിത്രപരമായ തീരുമാനങ്ങളുമായി മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ്. സെപ്തംബർ മാസം അവസാനം കോട്ടയത്ത് വച്ച് കൂടിയ പ. എപ്പിസ്കോപ്പൽ സിനഡിൽ, ജർമ്മനി, ഓസ്ട്രിയ, സ്വിറ്റ്സർലൻഡ്, ഹോളണ്ട് തുടങ്ങിയ രാജ്യങ്ങളിൽ ജനിച്ച് വളർന്ന, വി. സഭയുടെ അംഗങ്ങളുടെ ഉപയോഗത്തിനായി, ജർമ്മൻ ഭാഷയിൽ തയാറാക്കിയ വി. കുർബാന ക്രമത്തിന് അംഗീകാരം നൽകി.

ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപോലീത്തായുടെ നിർദ്ദേശപ്രകാരം, ഇതിന്റെ പ്രാരംഭ വിവർത്തനം നിർവഹിച്ചത് റവ ഫാ. റെജി മാത്യു, പ്രൊഫ. ജോസഫ് പി വർഗ്ഗീസ് എന്നിവരാണ്. ജർമ്മനിയിലെ ഗൊട്ടിംഗെൻ സർവകലാശാലയിലെ, പ്രഫ. ഡോ. മാർട്ടിൻ ടാംകെ പരിഭാഷ പരിശോധിച്ച്, ഭാഷാപരമായ തിരുത്തലുകൾ വരുത്തി, ജർമ്മൻ ഭാഷയിലുള്ള വി. കുർബാന ക്രമം ചിട്ടപ്പെടുത്തി.

ഇഗ്ലീഷ് ഗാനങ്ങളും, വി. കുർബാന ക്രമത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ഇത് അച്ചടിക്കുവാനും, പ്രസിദ്ധീകരിക്കുവാനും, സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗത്തിന് പ. സുന്നഹദോസ് അനുവാദം നൽകി.

പ. എപ്പിസ്കോപ്പൽ സിനഡിന്റെ അംഗീകാരത്തിനായി ജർമ്മൻ ഭാഷയിൽ തക്സ (Liturgy) ആരാധനാക്രമങ്ങൾ തയാറാക്കുന്നതിന്റെ ഭാഗമായുള്ള പ്രാരംഭ നടപടികൾ ആരംഭിച്ചു. സഭയുടെ ചരിത്രത്തിൽ കാലാനുസ്രതമായ ഒരു ചുവടുവെപ്പാണ് പ. സിനഡിലെ തീരുമാനം വഴി നടപ്പിലാക്കുന്നത്.

# സത്യവിശ്വാസ സംരക്ഷകൻ

**ഫാ. ഡോ. ഒ. തോമസ്**

### ബാല്യകാല സ്മരണകൾ

മലങ്കരസഭയിലെ പുരാതനമായ പള്ളികളിലൊന്നാണ് ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി. എത്യോപ്യൻ ചക്രവർത്തിയുടെ 1956-ലെ വരവിനോടനുബന്ധിച്ച് ചുവർചിത്രങ്ങൾ ഇലച്ചാറുകൾ ഉപയോഗിച്ച് നവീകരിക്കുകയുണ്ടായി. ആർക്കിയോളജിക്കൽ സൊസൈറ്റി മദ്ബഹായുടെ ചിത്രങ്ങളുടെ പഴക്കം ശാസ്ത്രീയമായി നിർണയിച്ചപ്പോൾ ഏകദേശം 800 വർഷമെന്ന് കണ്ടെത്തി. അങ്ങനെയെങ്കിൽ ചേപ്പാട് പള്ളിക്ക് ഏകദേശം 900 വർഷത്തിന്റെ പഴക്കമുണ്ട്. നൂറാം ശ്രാദ്ധപ്പെരുന്നാളിന് ശേഷമാണ് കൃത്യമായി ഓർമപ്പെരുന്നാൾ അല്പം വിപുലമായി നടത്തുവാൻ തുടങ്ങിയതത്രേ. നിരണം ഭദ്രാസന മെത്രാപ്പോലീത്തായെ കല്ലുംപുറത്തെ തിരുമേനി എന്നാണ് എല്ലാവരും വിളിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുഴുവൻ പേര് തോമാ മാർ ദിവന്നാസിയോസ് ആണെന്ന് മനസ്സിലായത് 1972-ൽ സെമിനാരിയിൽ പ്രവേശനം നേടുവാനുള്ള ശുപാർശ കത്തിനായി പത്തനാപുരം ദയറായിൽ ഞാൻ ചെന്നപ്പോഴാണ്. ഒക്ടോബർ 11, 12 തീയതികളിലാണ് തിരുമേനിയുടെ ഓർമപ്പെരുന്നാൾ നടത്തുന്നത്. 11-നു സന്ധ്യാ പ്രാർത്ഥനയ്ക്ക് മുമ്പ് തിരുമേനി എത്തിച്ചേരും. സന്ധ്യാ പ്രാർത്ഥനയ്ക്കു ശേഷവും, വിശുദ്ധ കുർബാന മധ്യേയും തിരുമേനിയുടെ പ്രസംഗം ഉണ്ടാകും. എല്ലാ വർഷവും പ്രസംഗങ്ങളിൽ പ്രധാന ആശയം ഒന്നായിരുന്നു; "ഈ തിരുമേനി ഇല്ലായിരുന്നെങ്കിൽ നമ്മുടെ സഭ ഇന്നത്തെ നിലയിൽ കാണുകയില്ലായിരുന്നു. നാം ആംഗ്ലിക്കൻ സഭയുടെ ഭാഗമാകുമായിരുന്നു. നമ്മുടെ സഭയുടെ സത്യവിശ്വാസം നിലനിർത്തിയത് ചേപ്പാട്ട് തിരുമേനിയാണ്.'' എനിക്ക് ഓർമ്മയുള്ള ബാല്യകാലത്ത് സഭ യോജിച്ചു നിൽക്കുകയായിരുന്നുവല്ലോ. അതിനാൽ അന്ത്യോക്യൻ അധിനിവേശമൊന്നും അന്ന് കാര്യമായി ആരും പറഞ്ഞിരുന്നില്ല. 1972-ൽ സെമിനാരിയിൽ ചേർന്ന വർഷത്തിലാണ് സഭയിലെ സംഘർഷം വീണ്ടും ആരംഭിക്കുന്നത്. പാത്രിയർക്കീസ് ബാവാ അനധികൃതമായി നിയമിച്ച അപ്രേം ആബൂദി റമ്പാനെതിരെയുള്ള പ്രമേയം മാനേജിംഗ് കമ്മിറ്റി പാസാക്കുമ്പോൾ അതിൽ പ്രതിഷേധിച്ച് ആരക്കുന്നം കെ. റ്റി. സക്കറിയ അച്ചൻ, പി. പി. ജോസഫച്ചൻ പുളിക്കപ്പറമ്പിൽ, മങ്ങാട്ടമ്പള്ളിലച്ചൻ, തെക്കേതലക്കൽ ഫിലിപ്പോസ് തുടങ്ങി 17 പേർ ഇറങ്ങിപ്പോകുന്നത് ഞങ്ങൾ നേരിൽ കണ്ടു. എബ്രഹാം മാർ ക്ലീമിസ് മെത്രാപ്പോലീത്തായും, പൗലോസ് മാർ പീലക്സിനോസ് തിരുമേനിയും മാനേജിംഗ് കമ്മിറ്റിയിൽ നിന്ന് ഇറങ്ങിപ്പോയില്ലെങ്കിലും, അവർ, ഒന്നായ സഭയുടെ മാനേജിംഗ് കമ്മിറ്റിയിൽ അവസാനമായി സംബന്ധിച്ചതും അന്നു തന്നെയായിരുന്നു. അന്നു മുതലുള്ള ചരിത്രത്തിലാണ് വീണ്ടും മലങ്കര-അന്ത്യോഖ്യാ ബന്ധം കൂടുതൽ ചർച്ചാവിഷയമാകുന്നത്.

### അല്പം ആനുകാലിക ചരിത്രം

അപ്പോഴേക്കും തോമാശ്ലീഹായ്ക്കു പട്ടമില്ലെന്ന് യാക്കോബ് തൃതീയന്റെ കുപ്രസിദ്ധ കല്പന പുറത്തുവന്നു. പാത്രിയർക്കീസ് മലങ്കര സഭയിൽ അനധികൃതമായി ഇടപെട്ട് മേൽപ്പട്ടക്കാരെ വാഴിച്ചു. മലങ്കര അന്ത്യോക്യൻ ബന്ധം വഷളായി. കേസുകൾ ആരംഭിച്ച് 2017 ജൂലൈ 3 വരെയുള്ള വിധിയിലും നടത്തിപ്പിലും എത്തിച്ചേർന്നിരിക്കുകയാണല്ലോ.

അന്ത്യോഖ്യാ ബന്ധത്തെ വീണ്ടും വിശകലനം ചെയ്ത് ചരിത്രകാരന്മാർ മാവേലിക്കര പടിയോലയിലും അതിനു ചുക്കാൻ പിടിച്ച ചേപ്പാട്ടു ഫിലിപ്പോസ് മാർ ദിവന്നാസിയോസ് തിരുമേനിയിലും എത്തിച്ചേർന്നു. മാവേലിക്കര പടിയോലയിലാണ് ആദ്യമായി ഔദ്യോഗിക വിധേയത്വം പ്രഖ്യാപിച്ചുള്ള രേഖ ഉണ്ടാകുന്നതെന്നും, ആ വഴിക്ക് ചേപ്പാട് തിരുമേനിയുടെ കഴിവുകേടാണ് ദുരന്തങ്ങൾക്ക് കാരണമെന്നും പലരും ചൂണ്ടിക്കാട്ടി. ചേപ്പാട്ട് തിരുമേനിയുടെ 'സത്യവിശ്വാസ സംരക്ഷകൻ' എന്ന വിശേഷണം പലരും ചോദ്യം ചെയ്തു. അന്ത്യോഖ്യൻ ബന്ധത്തിന്റെ ഉറവിടം മാവേലിക്കര പടിയോലയാണ് എന്ന



ഓർമ്മ ഒക്ടോബർ 12-ന് ചേപ്പാട് പള്ളിയിൽ

ഈ അഭിപ്രായം നേരത്തെ ഉണ്ടായിരിക്കാമെങ്കിലും സഭാചരിത്രമൊക്കെ വായിക്കുന്ന ചിലരിൽ മാത്രം ഒതുങ്ങി നിന്നതിനാൽ അത്രയും വ്യാപക പ്രചാരം ലഭിച്ചിരുന്നോ എന്ന് തോന്നുന്നില്ല. അതുകൊണ്ടായിരിക്കാം പി. എ. ഉമ്മൻ ഈ വിഷയത്തെ പരാമർശിക്കുന്നുണ്ടെങ്കിലും ചേപ്പാട്ടു തിരുമേനിയെ കൂടുതൽ പുകഴ്ത്തുവാനോ, അന്ത്യോഖ്യൻ ബാന്ധവം മലങ്കരസഭയുടെ മേൽ കെട്ടിവച്ച ആൾ എന്ന നിലയിൽ ഇകഴ്ത്തുവാനോ ശ്രമിക്കാതെ തിരുമേനിയുടെ മാഹാത്മ്യത്തെ ഉചിതമായ ഭാഷയിലും രീതിയിലും അവതരിപ്പിച്ചത്.

ചരിത്രം മുന്നോട്ടുപോയപ്പോൾ കാഴ്ചപ്പാടുകളും മാറി. ചേപ്പാട് തിരുമേനിക്കെതിരായി ഏറെ ആക്ഷേപം ഉന്നയിച്ചത് നവീകരണ സഭകളിൽ നിന്നുള്ള ചരിത്രകാരന്മാരാണ്. മാവേലിക്കര പടിയോലയിൽ ചർച്ചയ്ക്ക് ആധാരമായി എടുത്ത ബിഷപ്പ് വിൽസണിന്റെ നിർദേശങ്ങൾ അംഗീകരിച്ചിരുന്നുവെങ്കിൽ സി.എസ്.ഐ. യും, മാർത്തോമ്മാ സഭ തന്നെയും ഉണ്ടാവുകയില്ലെന്നാണ് അവരുടെ പക്ഷം. അത്തരമൊരു സാധ്യത ആശയപരമായി പൂർണമായി തള്ളിക്കളയാനാവില്ല. കാരണം മിഷനറിമാർ പലയിടങ്ങളിലും

ഇതിനോടകം പിടി മുറുക്കിക്കഴിഞ്ഞിരുന്നു. പഴയ സെമിനാരി അവരുടെ നിയന്ത്രണത്തിലായിക്കഴിഞ്ഞിരുന്നു. ബിഷപ്പ് വിൽസണിന്റെ നിർദ്ദേശങ്ങൾ അംഗീകരിച്ചിരുന്നുവെങ്കിൽ ഭാഗികമായ നിയന്ത്രണം ഏറ്റെടുത്ത മിഷനറിമാർ പൂർണ നിയന്ത്രണം ഏറ്റെടുക്കുകയും ചെയ്യുമായിരുന്നു. ഈ പുരാതന സഭയുടെ ചിത്രം തന്നെ മായിക്കപ്പെടുമായിരുന്നു.

**പഴയസെമിനാരി സ്ഥാപനം**

ചേപ്പാട്ട് തിരുമേനിയുടെ കാലമായപ്പോഴേക്കും സഭയുടെ സിരാകേന്ദ്രമായി പഴയസെമിനാരി മാറിക്കഴിഞ്ഞിരുന്നു. 1815 മുതൽ ഏകദേശം 1958 വരെയും സഭാചരിത്രം നീങ്ങിക്കൊണ്ടിരിക്കുന്നത് പഴയ സെമിനാരിയുടെ അകത്തും പുറത്തുമായിട്ടായിരുന്നു. സഭയുടെ, ഒരു പരിധി വരെ സമൂഹത്തിന്റെയും നവോത്ഥാനം ആരംഭിക്കുന്നത് ഇംഗ്ലീഷ് വിദ്യാഭ്യാസം ആദ്യമായി ആരംഭിച്ച പഴയസെമിനാരിയിൽ നിന്നാണ്.

ക്രാന്തദർശിയും ദീർഘവീക്ഷണ ധന്യനുമായ ഇട്ടൂപ്പ് റമ്പാൻ (പുലിക്കോട്ടിൽ ഒന്നാമൻ അഥവാ ദീവന്നാസിയോസ് രണ്ടാമൻ) ആണ് പഴയസെമിനാരിക്ക് അടിസ്ഥാനമിട്ടു പൂർത്തീകരിച്ചതെന്ന് ഏവർക്കും അറിയാം. 1809–ൽ നടന്ന കണ്ടനാട് പടിയോലയാണ്, വടക്കും തെക്കും രണ്ടു പഠിത്ത വീടുകൾ ഉണ്ടാകണമെന്ന ആശയം മുന്നോട്ട് വെച്ചത്. അതിന്റെ പ്രചോദനം ഉണ്ടെങ്കിലും മറ്റൊരു യാഥാർത്ഥ്യം കൂടെയുള്ളത് വിസ്മരിക്കാൻ ആവുകയില്ല.

**കൂനൻകുരിശിനു ശേഷമുള്ള സഭയുടെ അവസ്ഥ**

ഒന്നാം സ്വാതന്ത്ര്യ സമരമെന്നും, വിദേശ മേധാവിത്തത്തിനെതിരെ വിപ്ലവാത്മക സംഭവമായി 1653–ലെ കൂനൻകുരിശു സത്യത്തെ വിശേഷിപ്പിക്കുമ്പോഴും ചരിത്രകാരന്മാർ തൃപ്തികരമായ വിശദീകരണം നൽകാത്ത മറ്റൊരു സമസ്യ അവശേഷിക്കുന്നു. അതായത് കൂനൻകുരിശു സത്യഗ്രഹത്തിൽ വീറോടെ പങ്കെടുത്തവരെ 2/3 എന്ന് ഒരു കൂട്ടരും ¾ എന്ന് മറ്റൊരു കൂട്ടരും കണക്കു കൂട്ടുന്ന വലിയ സംഖ്യ റോമാ നുകത്തിലേക്ക് തന്നെ എന്തുകൊണ്ട് തിരിച്ചുപോയി എന്ന വസ്തുത വിശദീകരണങ്ങൾക്ക് ഉപരിയായി നിലകൊള്ളുന്നു. റോമാക്കാരുടെ അധിനിവേശ സ്വഭാവവും, വശീകരണവും, ഭൗതികവസ്തുക്കൾ നൽകിയ പ്രലോഭനവും എന്നൊക്കെ വിശദീകരിക്കാമെങ്കിലും അതൊന്നും പൂർണമായ ഒരു തൃപ്തി നൽകുന്നില്ല. പുരാതന സഭയെങ്കിലും സ്വത്വബോധം കാര്യമായി ഉറച്ചിട്ടില്ലാത്തതും ചോദ്യം ചെയ്യപ്പെട്ടു തുടങ്ങിയ ജാതി വ്യവസ്ഥയോടും, ഫ്യൂഡൽ വ്യവസ്ഥിതിയോടുമുള്ള എതിർപ്പുകളും കാര്യമായിട്ടുണ്ടോ എന്ന് ചിന്തിക്കേണ്ടതാണ്. ദേശീയ സഭയിൽ ഇതിന്റെയൊക്കെ സ്വാധീനം കൂടുതലാണല്ലോ. തന്നെയുമല്ല കൃത്യമായ അധികാരശ്രേണിയിലുള്ള കത്തോലിക്കാസഭയുടെ സംഘടനാപരമായ കെട്ടുറപ്പും ഉണ്ടാവാം. ഇവിടെയുള്ള ജാതിക്കുകർത്തവ്യന്റെയും പിന്നീടുണ്ടായ മാർത്തോമ്മാമാരുടെയും നേതൃത്വം എല്ലാവരെയും ഒരുമിച്ച് നിർത്താൻ പര്യാപ്തമായിട്ടില്ലായിരിക്കാം. വേദശാസ്ത്രപരമായും, ആരാധനാപരമായും, വ്യക്തമായ ഒരു കാഴ്ചപ്പാട് ആ കാലയളവിൽ ഈ ചെറിയ സമൂഹത്തിനുണ്ടായിരിക്കാൻ വഴിയില്ല. ഇങ്ങനെ ആഭ്യന്തരമായ ബലഹീനതയായിരിക്കാം ശക്തമായ റോമൻ സംവിധാനങ്ങളോടു താല്പര്യം ഉണ്ടാകുവാനും അതിലേക്ക് അനേകർ ആകൃഷ്ടരാകുവാനും ഇടയായത്.

**റോമൻ സംവിധാനത്തിന് ഒരു ബദൽ**

ബഹുമുഖ പ്രതിഭയായ ഇട്ടൂപ്പ് റമ്പാൻ സെമിനാരി ആരംഭിക്കണമെന്നു ആഗ്രഹിച്ചതിനു പിമ്പിൽ വൈദികർക്ക് പരിശീലനം നൽകുക എന്നതു മാത്രമല്ലായിരുന്നു. ഇംഗ്ലീഷ് ഉൾപ്പെടെ ആ കാലത്ത് വികസിതമായ ഭാഷയുടെ പരിശീലനം, മലയാളഭാഷയിൽ വേദപുസ്തകം വായിക്കാനും ആരാധന മാതൃഭാഷയിൽ നടത്തുക, സാമൂഹിക അനാചാരങ്ങൾ (തീണ്ടൽ, തൊടീൽ, ബാലവിവാഹം തുടങ്ങി പലതും) എന്നിവയ്ക്കെതിരെ ബോധവൽക്കരണം നടത്തുക, വിദ്യാസമ്പന്നരായ വൈദിക ഗണത്തെ സൃഷ്ടിക്കുക, സ്ത്രീകൾക്കു വിദ്യാഭാസം നൽകുക ഇങ്ങനെ അനവധിയായ ലക്ഷ്യങ്ങൾ ഇട്ടൂപ്പ് റമ്പാനുണ്ടായിരുന്നു. അന്നത്തെ സുറിയാനി ക്രിസ്ത്യാനികൾക്കു തനിയെ ചെയ്യാവുന്ന കാര്യങ്ങളല്ലായിരുന്നു ഇവയൊക്കെ. ഈ കാര്യങ്ങളിൽ റോമാ സഭ ബഹുദൂരം മുന്നിലുമായിരുന്നു. അതുകൊണ്ടാണ് ഇട്ടൂപ്പ് റമ്പാൻ മിഷനറിമാരുടെ സഹായം തേടിയത്. പഴയസെമിനാരിയുടെ നിർമ്മിതിയിൽ റീജന്റ് റാണി ലക്ഷ്മി ഭായിയുടെയും, കേണൽ മൺറോയുടെയുമൊക്കെ സഹായം തേടിയിരുന്നു. സഹായം നൽകാൻ മിഷനറിമാർക്ക് മടിയുമില്ലായിരുന്നു. സുറിയാനിക്കാരെ നവീകരണ പാതയിൽ കൊണ്ടുവരിക അവരുടെ ലക്ഷ്യമായിരുന്നല്ലോ. എന്നാൽ ഈ ബാന്ധവത്തിൽ മിഷനറിമാർ ആദ്യം മുതലേ അധീശത്വം പുലർത്താൻ ആഗ്രഹിച്ചിരുന്നു. സെമിനാരി നിർമാണത്തിലുള്ള സഹകരണത്തിലൂടെ സഭയെ മുഴുവനായി നിയന്ത്രിക്കാൻ അവർക്ക് പദ്ധതിയുണ്ടായിരുന്നു. സെമിനാരിയുടെ ആദ്യ പ്രിൻസിപ്പലായ തോമസ് നോർട്ടനെ നിയമിക്കാൻ പുലിക്കോട്ടിൽ ഒന്നാം തിരുമേനിക്ക് (ഇട്ടൂപ്പ് റമ്പാൻ) സമ്മതിക്കേണ്ടി വന്നു. എന്നാൽ സെമിനാരിയിൽ അദ്ദേഹത്തെ താമസിപ്പിക്കാൻ അദ്ദേഹം സമ്മതിച്ചില്ല. വട്ടിപ്പണത്തിന്റെ പലിശ മലങ്കര മെത്രാപ്പോലീത്തായ്ക്ക് നൽകാതെ (മാർ ത്തോമ്മാ എട്ടാമൻ) സെമിനാരി പണിയുന്നതിന്റെ പേരിൽ ഇട്ടൂപ്പു റമ്പാന് നൽകി. അതിനെ സാധൂകരിക്കാൻ റമ്പാനു മെത്രാൻ പട്ടം സ്വീകരിക്കേണ്ടി വന്നു. ഇതിലൂടെയെല്ലാം മിഷനറിമാർ സുറിയാനി സഭയ്ക്ക് മേൽ പിടിമുറുക്കിക്കൊണ്ടിരിക്കുകയായിരുന്നു. മെത്രാപ്പോലീത്താ സ്ഥാനം ലഭിക്കാൻ രാജകീയ വിളംബരം ആവശ്യമുള്ളപ്പോഴൊക്കെ മിഷണറിമാരുടെ സ്വാധീനം ഉപയോഗിച്ചു. സഭയെ സ്വാധീനിക്കാനുള്ള അവരുടെ താല്പര്യംകൊണ്ട് ചില ഇടവേളകളിൽ തൊഴിയൂരിലെ മെത്രാന്മാർക്കും ഈ സ്ഥാനം ലഭിച്ചിരുന്നു. ഇങ്ങനെ മിഷനറിമാരുടെ സ്വാധീനം വർധിക്കുക മാത്രമല്ല സഭയുടെ വിശ്വാസത്തെ നവീകരിക്കാനുള്ള അവരുടെ ഒളിഞ്ഞും തെളിഞ്ഞുമുള്ള ശ്രമങ്ങളും മെത്രാന്മാരുടെ ശ്രദ്ധയിൽപ്പെട്ടെങ്കിലും ചിലപ്പോഴൊക്കെ അവർ നിസ്സഹായരാവുകയും ചെയ്തു. ദൈവമാതാവ്, വിശുദ്ധന്മാർ ഇവരുടെ മധ്യസ്ഥത, വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വിശുദ്ധ കുർബാന ബലിയാണെന്നും വാഴ്ത്തപ്പെട്ട അപ്പവും വീഞ്ഞും സാക്ഷാൽ തിരുശരീരരക്തങ്ങൾ ആണെന്നുമുള്ള വിശ്വാസത്തെ ചോദ്യം ചെയ്തുകൊണ്ടുള്ള പഠിപ്പിക്കൽ, വിലക്കപ്പെട്ട ദിവസങ്ങളിൽ വൈദിക വിദ്യാർത്ഥികൾക്ക് ഇറച്ചി ഭക്ഷണം നൽകുക തുടങ്ങി ഒട്ടനവധി രീതികളിൽ സഭയുടെ സത്യവിശ്വാസത്തെ രൂപാന്തരപ്പെടുത്താൻ മിഷനറിമാർ ശ്രമിച്ചിരുന്നു. സെമിനാരി നിർമ്മാണത്തിന് മിഷനറിമാരുടെ സഹായം തേടിയതിൽ പുലിക്കോട്ടിൽ തിരുമേനി ഒടുവിൽ ഖിന്നനായിരുന്നു എന്നും ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. മാർത്തോമാ മെത്രാന്മാരുടെയും, പുലിക്കോട്ടിൽ ഒന്നാമൻ, പുന്നത്ര മാർ ദീവന്നാസിയോസ്, ചേപ്പാട് മാർ ദിവന്നാസിയോസ് എന്നിവരുടെ കാലത്ത് മിഷനറിമാരിൽ കൂടി വന്ന വിശ്വാസ സംബന്ധമായ വിഷയമല്ലാതെ അന്ത്യോക്യൻ ബന്ധം ഒരു പ്രശ്നമേ ആയിരുന്നില്ല. അതുകൊണ്ടുതന്നെ ഈ മെത്രാന്മാർ സഭയുടെ സത്യവിശ്വാസം സംരക്ഷിക്കാനുള്ള ബദ്ധപ്പാടിലായിരുന്നു.

**മിഷനറിമാരുടെ പിടി മുറുകുന്നു**

1816 നവംബർ 24–ന് സെമിനാരി സ്ഥാപകൻ ദിവംഗതനായപ്പോൾ തൊഴിയൂർ കിടങ്ങൻ മാർ പീലക്സിനോസിനെയാണ് മലങ്കര മെത്രാപ്പോലീത്തായാക്കിയത്. ഇതു മിഷനറിമാരുടെ സ്വാധീനത്തെ വെളിപ്പെടുത്തുന്നതാണ്. രണ്ടു വർഷക്കാലത്തെ അദ്ദേഹത്തിന്റെ ഭരണത്തിലും നവീകരണ പ്രക്രിയയ്ക്ക് ആക്കം കൂട്ടാനായില്ല എന്നു കണ്ടതിനാൽ സൗമ്യനായ പുന്നത്ര കുര്യൻ അച്ചനിൽ കൂടി കാര്യം സാധിക്കാം എന്നു കരുതി അദ്ദേഹത്തെ 1818–ൽ മലങ്കര മെത്രാപ്പോലീത്തായാക്കി രാജകീയ വിളംബരം നേടി. ഇതിന്റെയെല്ലാം പിന്നിൽ പ്രവർത്തിച്ചത് മിഷനറിമാരാണ്.

**മിഷനറിമാർ സെമിനാരിയിലും മെത്രാപ്പോലീത്താ പുറത്തും**

സെമിനാരി കേന്ദ്രമാക്കി മിഷനറിമാർ പിടിമുറുക്കുന്നതിന്റെ അടുത്തപടി നാം കാണുന്നത് ഈ വിധത്തിലാണ്. മിഷനറിമാരായ ഫെൻ, ബേക്കർ, ബെയ്‌ലി എന്നിവർ സെമിനാരിയിൽ താമസിക്കാൻ തുടങ്ങി. മലങ്കര മെത്രാപ്പോലീത്തായായ പുന്നത്ര മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ തന്റെ ഇടവകപ്പള്ളിയായ കോട്ടയം ചെറിയപള്ളിയിലും താമസിച്ചുവന്നു. ഇതിനിടയിൽ 1818–ൽ മാവേലിക്കരയിൽ മറ്റൊരു സമ്മേളനവും നടന്നു. അതിൽ ഡോ. ഫെൻ നവീകരണ ഉപദേശങ്ങൾ വ്യക്തമായും ശക്തമായും അവതരിപ്പിക്കുകയും, സഭാമക്കളെ അതിലേക്ക് കൊണ്ടുവരാൻ നന്നാ ശ്രമിക്കുകയും ചെയ്തു. ഈ സമ്മേളനത്തിൽ മലങ്കര മെത്രാപ്പോലീത്താ പുന്നത്ര മാർ ദിവന്നാസിയോസ് അധ്യക്ഷത വഹിച്ചിരുന്നു എന്നും ഓർക്കണം. 1820–ൽ പഴയസെമിനാരിയിൽ ബെയ്‌ലി പ്രസ്സ് സ്ഥാപിച്ചു. 1825–ൽ വി. മത്തായിയുടെ സുവിശേഷം വിരചിതമായി. ഇങ്ങനെ ആ കാലഘട്ടം സൂക്ഷ്മമായി നിരീക്ഷിച്ചാൽ കാണാവുന്നത് സഭാനേതൃത്വവും പ്രത്യേകിച്ചും സെമിനാരിയും മിഷനറിമാരുടെ നിയന്ത്രണത്തിലായി എന്നാണ്. ഒരുപക്ഷേ താഴെത്തട്ടിൽ കാര്യമായ വ്യതിയാനങ്ങൾ ഉണ്ടായിക്കാണുകയില്ല. പഴയ സെമിനാരിയും മലങ്കര

മെത്രാപ്പോലീത്തായും തങ്ങളുടെ പക്ഷത്തേക്ക് പൂർണമായും ചാഞ്ഞാൽ നവീകരണ പ്രക്രിയ എളുപ്പമാകുമെന്ന് മിഷനറിമാർ ചിന്തിച്ചിരിക്കണം. മിഷനറിമാരുടെ അധിനിവേശത്തിൽ പുന്നത്ര മെത്രാച്ചനും വളരെ വ്യസനത്തിലായിരുന്നുവെന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ നേരിട്ട് ഒരു ഏറ്റുമുട്ടൽ പുന്നത്ര മെത്രാച്ചനുമായി ഉണ്ടായില്ല. 1825-ൽ നാല്പതാം വയസ്സിൽ തിരുമേനി കാലം ചെയ്തു. മിഷനറിമാരുടെ അധിനിവേശ പശ്ചാത്തലത്തിൽ വേണം മാവേലിക്കര പടിയോലയെയും ചേപ്പാട്ട് തിരുമേനിയെയും വിലയിരുത്തേണ്ടത്.

### മാവേലിക്കര പടിയോലയും ചേപ്പാട്ടു തിരുമേനിയും

കണ്ടനാട്, ആർത്താറ്റ് തുടങ്ങിയ പല പടിയോലകളിൽ ഒന്നായിട്ട് മാവേലിക്കര പടിയോലയെ കാണുന്നത് ശരിയാവുകയില്ല. അന്നുള്ള എല്ലാ ഇടവകകളിലെ വൈദികരും പ്രതിനിധികളും സംബന്ധിച്ചതിൽ അതിനെ മാവേലിക്കര സുന്നഹദോസ് എന്ന് വിളിക്കുന്നതാണ് അർത്ഥവത്തായത് എന്ന് വന്ദ്യനായ ഡോ. ജോസഫ് ചീരൻ അച്ചൻ രേഖപ്പെടുത്തിയത് (പേജ് 535. *ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്കാരവും*) ഉചിതമായിട്ടുള്ളതാണ്. ആദ്യ പൊതു സുന്നഹദോസുകളുടെ വിശ്വാസം ഏറ്റുപറയുന്ന ഓർത്തഡോക്സ് സഭകൾക്ക് സുന്നഹദോസ് എന്നു പറഞ്ഞാൽ മെത്രാച്ചന്മാർ മാത്രം കൂടുന്നതാണെന്ന് വിവക്ഷിക്കാനാവില്ലല്ലോ. നിഖ്യാ സുന്നഹദോസിൽ സത്യ വിശ്വാസത്തിനുവേണ്ടി പോരാടിയവരിൽ പ്രമുഖൻ, അത്താനാസ്യോസ് ശെമ്മാച്ചൻ ആയിരുന്നുവല്ലോ. ഏതായാലും മിക്ക സഭാചരിത്രകാരന്മാരും സ്വീകരിച്ചിരിക്കുന്ന നിലപാടിൽ നിന്ന് ഉയർന്ന സ്ഥാനം മാവേലിക്കര സുന്നഹദോസിനും പടിയോലയ്ക്കും നൽകേണ്ടിയിരിക്കുന്നു. വേണമെങ്കിൽ രണ്ടാം കൂനൻകുരിശ് എന്ന് വിളിക്കാമെന്ന് തോന്നുന്നു. എന്തുകൊണ്ടെന്നാൽ ഒന്നാം കൂനൻ കുരിശിൽ അതിശക്തമായ റോമാ നുകത്തിൽ നിന്നും മലങ്കര നസ്രാണികൾ സ്വാതന്ത്ര്യം നേടിയ പോലെ (റോമാ സഭ + പോർട്ടുഗീസ് ഭരണാധികാരികൾ) ഇവിടെയും പ്രബലമായ ഒരു സഭയും മറ്റൊരു സാമ്രാജ്യത്വവും തമ്മിലുള്ള കൂട്ടുകെട്ടിനെയാണ് നേരിടേണ്ടി വന്നത്. അത് മിഷനറിമാരും ബ്രിട്ടീഷ് റസിഡണ്ടുമാരും അവരോടൊപ്പം തിരുവിതാംകൂർ രാജ്യഭരണവും ഒരു പരിധിവരെ അവരെ തുണയ്ക്കേണ്ടി വന്നപ്പോൾ മലങ്കര നസ്രാണികൾക്കു സഹായത്തിന് ആരും ഇല്ലായിരുന്നു. ചേപ്പാട്ട് മെത്രാച്ചൻ കടന്നുപോയിട്ടുള്ള മാനസിക സംഘർഷങ്ങളെ ആഴത്തിൽ ഇനിയും മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതിനു മറ്റൊരു പ്രധാന കാരണം കൂടിയുണ്ട്.

### സത്യവിശ്വാസം വിശദീകരിക്കുന്നതിനുള്ള ആധാരങ്ങളുടെയും മാനദണ്ഡങ്ങളുടെയും അഭാവം

മലങ്കര നസ്രാണികളുടെ വിശ്വാസം എന്താണെന്ന് നിശ്ചയിക്കാനുള്ള ഒന്നും ആ കാലത്ത് പുരാതനമെങ്കിലും ഈ സഭയിൽ ഉണ്ടായിരുന്നില്ല. ആദ്യത്തെ മൂന്ന് പൊതു സുന്നഹദോസുകളേയും അംഗീകരിക്കുന്ന വിഭാഗത്തിൽപ്പെട്ടതാണ് മലങ്കര നസ്രാണികളെന്ന് അന്ന് മനസ്സിലാക്കിയിരുന്നില്ല. വേദപുസ്തകമോ, ആരാധനാക്രമങ്ങളോ മലയാളഭാഷയിൽ ലഭ്യമായിരുന്നില്ല. സത്യ വിശ്വാസം എന്താണെന്ന് വിശദീകരിക്കുവാൻ ഒരു സൺഡേ സ്കൂൾ പുസ്തകം പോലുമില്ല. മലങ്കര നസ്രാണികളുടേതായി സ്വന്തമായ ആരാധനാക്രമം ഉണ്ടായിരുന്നോ എന്ന് നിശ്ചയമില്ല. പേർഷ്യൻ സഭയുമായിട്ടുള്ള ബന്ധത്തിൽ വന്ന കിഴക്കൻ ക്രമങ്ങളുടെ ചില പാഠഭേദങ്ങൾ ഉണ്ടായിരുന്നിരിക്കാം. അന്ത്യോക്യൻ സഭയുമായിട്ടുള്ള ബന്ധത്തിൽ ഇവിടെ പ്രചരിച്ചുകൊണ്ടിരിക്കുന്ന ആരാധനാക്രമങ്ങളും ഉണ്ട്. മലങ്കരസഭയുടെ ചരിത്രത്തിൽ കൽദായ സുറിയാനി ക്രമങ്ങളും, പൗരസ്ത്യ സുറിയാനി ക്രമങ്ങളും ഇടകലർന്നു ഉപയോഗിച്ചിരുന്ന ഒരു കാലം ഉണ്ടെന്ന് പറയപ്പെടുന്നു. മിക്കവാറും 1876-ലെ മുളന്തുരുത്തി സുന്നഹദോസിനു ശേഷമാണ് പൂർണമായി ആരാധന അന്ത്യോഖ്യൻ പാരമ്പര്യത്തിലേക്ക് മാറ്റപ്പെട്ടത്. ചുരുക്കത്തിൽ മിഷനറിമാരുമായുള്ള ബന്ധത്തിൽ കഴിഞ്ഞ കാലഘട്ടം, മലങ്കര നസ്രാണികൾക്കു സാംസ്കാരികമായ സ്വത്വബോധമല്ലാതെ വേദശാസ്ത്രപരമായ ഒരു സ്വത്വബോധം ഉണ്ടായിരുന്നില്ല. അന്ത്യോഖ്യൻ ബന്ധത്തെ മോശമായി കാണേണ്ട സാഹചര്യമില്ല എന്ന് മാത്രമല്ല, തങ്ങളുടെ സത്യവിശ്വാസം ഉറപ്പിക്കാൻ അവരുമായിട്ടുള്ള ബാന്ധവം പ്രയോജനപ്പെടുമെന്നും കരുതിയിരുന്നു. തന്നെയുമല്ല ബിഷപ്പ് വിൽസണിന്റെ നിർദ്ദേശങ്ങളെ നിരാകരിക്കാൻ തക്കതായ ഒരു കാരണവും വേണമായിരുന്നു. അതിനുള്ള എളുപ്പ വഴിയായിട്ടാണ് അന്ത്യോഖ്യായെ അവരുടെ യാതൊരു അറിവുമില്ലാതെ വെറുതെ രേഖപ്പെടുത്തിയത്. സെമിനാരി



സ്ഥാപനത്തിൽ കൂടി മിഷനറിമാർ മലങ്കരസഭയുടെ മേൽ അധീശത്വം അപ്പോൾതന്നെ സ്ഥാപിച്ചു കഴിഞ്ഞിരുന്നു എന്ന് നേരത്തെ സൂചിപ്പിച്ചിരുന്നുവല്ലോ. അത് പൂർണമാക്കാനാണ് ബിഷപ് വിൽസണിന്റെ നിരുപദ്രവമെന്ന് തോന്നുന്ന 6 നിർദേശങ്ങളിലൂടെ മിഷനറിമാർ ശ്രമിച്ചത്. അത് അപ്പാടെ അംഗീകരിച്ചിരുന്നുവെങ്കിൽ മലങ്കര നസ്രാണികളുടെ അസ്തിത്വം ഇല്ലാതാവുകയും ആംഗ്ലിക്കൻ സഭയിലെ ലോ ചർച്ചിന്റെ ഭാഗമായിത്തീരുകയും ചെയ്യുമായിരുന്നു എന്ന് സംശയമില്ല. 1653-ലെ കൂനൻകുരിശിൽ സംഭവിച്ചത് പോലെയുള്ള വിമോചനമാണ് 1836-ലെ മാവേലിക്കര സുന്നഹദോസിൽ സംഭവിച്ചത്. ഉദയംപേരൂരിൽ ആർച്ചുബിഷപ്പ് മെനസ്സിസ്സിന്റെ സാന്നിധ്യം പോലെ മിഷനറിമാരുടെ സാന്നിധ്യം മാവേലിക്കര സുന്നഹദോസിൽ ഉണ്ടായിരുന്നെങ്കിലും അവരെ പ്രീതിപ്പെടുത്താൻ ശ്രമിക്കാതെ ബിഷപ്പിന്റെ നിർദ്ദേശങ്ങളെ പാടേ നിരാകരിക്കുകയായിരുന്നു. അതിനു നേതൃത്വം നൽകിയതിലൂടെ ചേപ്പാട് മെത്രാച്ചൻ മലങ്കര നസ്രാണികളുടെ സത്യവിശ്വാസം സംരക്ഷിക്കുകയായിരുന്നു. ഒരു പക്ഷേ, പോർട്ടുഗീസ് സൈന്യത്തിന്റെ സഹായത്തോടെ ഉദയംപേരൂർ സൂന്നഹദോസിലെ നിശ്ചയങ്ങൾ അടിച്ചേൽപ്പിക്കാൻ ശ്രമിച്ചതുപോലെ മിഷനറിമാർ ബ്രിട്ടീഷ് ഭരണകൂടത്തിന്റെ സഹായം തേടിയില്ല എന്നതൊഴിച്ചാൽ മറ്റൊരു നിലയിലുള്ള ആവർത്തനമാണ് മാവേലിക്കര സുന്നഹദോസിൽ പ്രതിഫലിച്ചത്. തുടർന്നുള്ള കാലഘട്ടങ്ങളിൽ മിഷനറിമാരും നവീകരണത്തെ അനുകൂലിച്ചവരും വളരെയധികം അധിക്ഷേപങ്ങൾ ചേപ്പാട് മെത്രാച്ചനെതിരെ ഉന്നയിച്ചതിൽ നിന്നും ഈ കാര്യം ഒന്നു കൂടി വ്യക്തമാണ്. അദ്ദേഹത്തെ മെത്രാപ്പോലീത്താ സ്ഥാനത്തുനിന്ന് നീക്കം ചെയ്യണമെന്നും ബ്രിട്ടീഷ് റസിഡന്റിനോട് ആവശ്യപ്പെടുകയുണ്ടായി. ചേപ്പാട്ട് തിരുമേനിയുടെ ഉറച്ച നിലപാടാണ് സഭയെ മുഴുവനായി നവീകരണ കൂടാരത്തിൽ എത്തിക്കാഞ്ഞത് എന്ന് ഇതിൽ നിന്ന് വ്യക്തമാണല്ലോ. മിഷനറിമാർ ഈ പുരാതന സഭയെ കീഴ്പ്പെടുത്തുമെന്ന സെമിനാരി സ്ഥാപകന്റെയും, പിന്നീടു വന്ന പുന്നത്ര മെത്രാച്ചന്റെയും ന്യായമായ ഭീതിയും, മലങ്കര നസ്രാണികളെ വിട്ടൊഴിഞ്ഞത് ചേപ്പാട്ടു മെത്രാച്ചന്റെ ധീരമായ നിലപാടു മൂലമാണ്. കൂനൻകുരിശു മൂലം റോമാ നുകം വിട്ടൊഴിഞ്ഞു എങ്കിൽ മാവേലിക്കര സുന്നഹദോസ് മൂലം നവീകരണ കൊടുങ്കാറ്റിനെയും അതിജീവിച്ചു എന്ന് പറയാം. കൂനൻകുരിശിനു ശേഷം ഭൂരിഭാഗം റോമാനുകത്തിൽ പ്രവേശിച്ചു എങ്കിൽ സി.എസ്.ഐ. മാർത്തോമ്മാ സഭകളിലേക്ക് ന്യൂനപക്ഷമേ കൂടുമാറിയുള്ളൂ എന്നും എടുത്തു പറയേണ്ടതാണ്. അതിനാൽ 1972-നു മുമ്പ് വരെയും സത്യവിശ്വാസത്തിന്റെ സംരക്ഷകൻ എന്ന് ചേപ്പാട്ടു മെത്രാച്ചനെ വിശേഷിപ്പിച്ചതിനെ മാറ്റി പറയേണ്ട സാഹചര്യം ഉണ്ടായിട്ടുള്ളതായി തോന്നുന്നില്ല.

### അന്ത്യോഖ്യൻ ബാന്ധവത്തെക്കുറിച്ച്

നേരത്തെ സൂചിപ്പിച്ചതുപോലെ 1970-ന് ശേഷമാണ് അന്ത്യോഖ്യൻ നുകം മലങ്കരസഭയുടെ മേൽ പതിച്ചതിന്റെ പ്രധാന ഹേതുവായി മാവേലിക്കര പടിയോലയേയും ചേപ്പാട്ടു മെത്രാച്ചനേയും ബന്ധിപ്പിക്കുവാൻ തുടങ്ങിയത്. അതിനും ചരിത്രപരമായ കാരണങ്ങളുണ്ട്. നവീകരണ സഭകളൊക്കെ അവ

രുടേതായ വഴിക്ക് പിരിഞ്ഞു പോയി. അതിനുശേഷം മലങ്കരസഭയുടെ പോരാട്ടം ശക്തമായത് റീത്ത് പ്രസ്ഥാനവുമായിട്ടായിരുന്നു. 1958–ലെ സമാധാനത്തോടു കൂടി അന്ത്യോഖ്യൻ ശല്യവും അവസാനിച്ചു എന്ന് ചിന്തിച്ചിരിക്കുമ്പോഴാണ് കുപ്രസിദ്ധമായ 203–ാം നമ്പർ കല്പന (തോമാശ്ലീഹായുടെ പട്ടത്വത്തെ ചൊല്ലിയും) തോമാ ശ്ലീഹായുടെ സിംഹാസനത്തെ ചൊല്ലിയുള്ള വിവാദങ്ങളും ചൂടുപിടിച്ചത്. സത്യ വിശ്വാസ സംരക്ഷണം ഇവിടെയൊരു വിഷയമല്ലാതായി. കാരണം മല്ലടിക്കുന്ന രണ്ടു കൂട്ടരും പരസ്പരം വിശുദ്ധ കുർബാന സംസർഗം ഉള്ളവരും അവിഭക്ത സഭയുടെ സത്യവിശ്വാസം അഭംഗം സംരക്ഷിക്കുന്ന ഓറിയന്റൽ ഓർത്തഡോക്സ് വിഭാഗത്തിലുള്ളവരുമാണല്ലോ. തർക്കം പാത്രിയർക്കീസ് – കാതോലിക്കാ സിംഹാസനങ്ങളെയും അവയുടെ അധികാരാവകാശങ്ങളെയും പറ്റിയായി. സ്വതന്ത്രമായ ഒരു കാതോലിക്കേറ്റ് ഉണ്ടായി കഴിഞ്ഞിട്ടും അന്ത്യോഖ്യൻ പാത്രിയർക്കീസുമാർ, ഓർത്തഡോക്സ് സഭാ വിജ്ഞാനീയത്തിനനുസൃതമല്ലാതെ, പരസ്പരം അംഗീകരിച്ച 1934–ലെ ഭരണഘടനയ്ക്കും, 1958–ലെ ഒത്തുതീർപ്പിനും എതിരായി ആദ്യം ഡെലിഗേറ്റിനെയും, പിന്നെ മെത്രാച്ചന്മാരെയും, ഒടുവിൽ സമാന്തര കാതോലിക്കായേയും നിയമിച്ച് സഭാന്തരീക്ഷം കലുഷിതമാക്കി. ഇതിന്റെ മൂലഹേതു 1836–ലെ മാവേലിക്കര പടിയോലയിലും ചേപ്പാട്ട് തിരുമേനിയിലും ആരോപിക്കുന്നതിൽ യാതൊരു യുക്തിയുമില്ല. ചരിത്രപരമായി നീതീകരണവുമില്ല.

### അന്ത്യോഖ്യൻ ബന്ധം അല്പം ചരിത്രം

1842/43–ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് അന്ത്യോക്യയിൽ ചെന്ന് പട്ടം സ്വീകരിക്കുന്നതു വരെ പാത്രിയർക്കീസുമായി നേരിട്ടു ബന്ധം വന്നിട്ടില്ലെങ്കിലും, മറ്റു ചില ബന്ധങ്ങൾ നേരത്തേ തന്നെ തുടങ്ങിക്കഴിഞ്ഞിരുന്നു. 1653–ലെ കൂനൻകുരിശു സത്യത്തിനു കാരണക്കാരനായ അഹത്തുള്ളാ ശീമക്കാരനാണെന്ന് ശീമപക്ഷക്കാർ പറയുന്നുണ്ടെങ്കിലും അതിനു തെളിവില്ല. എന്നാൽ ഒന്നാം മാർത്തോമായുടെ പട്ടം സാധുതയുള്ളതാക്കാൻ എത്തിയ യെരുശലേമിലെ അബ്ദൽ ജലീൽ മെത്രാപ്പോലീത്താ അന്ത്യോക്യൻ ബാന്ധവത്തിലുള്ളതാണെന്ന് കണക്കാക്കപ്പെടുന്നു (ഫാ. ജോസഫ് ചീരൻ വ്യത്യസ്തമായ അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ള കാര്യം വിസ്മരിക്കുന്നില്ല). ഒന്നാം മാർത്തോമായുടെ സ്ഥാനം സാധൂകരിച്ച് 1671 വരെ ഇവിടെ താമസിച്ചു വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങുകയും ചെയ്തു. ഇതേ തുടർന്ന് പല കാലങ്ങളിലായി പല മെത്രാപ്പോലീത്താമാരും ഇവിടെ വന്നു പോവുകയുണ്ടായി. കത്തോലിക്കാ – പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളിൽ നിന്ന് അനേകർ വരികയും അവരുടെ സഭകൾ ഇവിടെ സ്ഥാപിക്കുകയും ചെയ്തുവെങ്കിലും അവരോടൊന്നും മലങ്കര നസ്രാണികൾക്ക് കാര്യമായ അഭിനിവേശം ഉണ്ടായില്ല. പുരാതനമായ ഈ സഭയുടെ ദൈവശാസ്ത്രപരമായ നിലപാട് എന്തെന്ന് വ്യക്തമായി ആർക്കും അറിവില്ലാതിരുന്നിട്ടും അത് റോമൻ, നവീകരണ പ്രമാണങ്ങളോട് ചേർന്നു പോകുന്നതല്ല എന്ന് അവർക്ക് ബോധ്യമായിരുന്നു. സാംസ്കാരികമായ അന്തരമായിരുന്നോ അത്തരത്തിലുള്ള ഒരു വികർഷണത്തിന് കാരണമെന്ന് കൂടുതൽ പഠനം നടത്തേണ്ടതാണ്. അന്ത്യോഖ്യയിൽ നിന്നും വന്നവർക്ക് പല ഉദ്ദേശ്യങ്ങളാണ് ഉണ്ടായിരുന്നതെന്ന് അവരുടെ പ്രവർത്തനങ്ങൾ വെളിപ്പെടുത്തുന്നു. എന്നാൽ ഈ സഭയെ ആത്മീയമായി വളർത്തുവാൻ താല്പര്യമുള്ള ചിലർ ഉണ്ടായിരുന്നിരിക്കാം. ചിലർക്ക് ഇവിടെ നിന്നു ലഭിക്കുന്ന ഉപഹാരങ്ങളോടായിരുന്നു താല്പര്യം. മറ്റു ചിലർക്ക് സ്ഥാനമോഹങ്ങളായിരുന്നു. മറ്റു ചിലർ ഈ സഭയെ അവരുടെ നിയന്ത്രണത്തിൽ കൊണ്ടുവരണമെന്ന് ആഗ്രഹിച്ചു. ഇതിൽ ഒടുവിലത്തേതാണ് ഏറ്റവും ആപൽക്കരമായി പരിണമിച്ചത്.

### ചെങ്ങന്നൂർ സുന്നഹദോസും (1686) മാർ ഈവാനിയോസ് ഹിദായത്തുള്ളയും

നേരത്തെ സൂചിപ്പിച്ചതുപോലെ അബ്ദൽ ജലീലിന്റെ കാലംമുതൽ അന്ത്യോഖ്യയുമായി സൗഹൃദബന്ധം ആരംഭിച്ചു. അതു കൂടുതൽ ഉറപ്പിക്കുന്നതു കോതമംഗലത്ത് കബറടങ്ങിയിരിക്കുന്ന യൽദോ ബാവായുടെ വരവോടു കൂടിയാണ്. അധികനാൾ ഇവിടെ തങ്ങിയില്ലെങ്കിലും യൽദോ ബാവായുടെ ദിവ്യ പരിവേഷം പതുക്കെ അന്ത്യോഖ്യൻ പാരമ്പര്യങ്ങളോടു വൈകാരിക ആഭിമുഖ്യം ഉണ്ടാക്കി. അന്ത്യോഖ്യൻ/അലക്സാണ്ട്രിയൻ വേദശാസ്ത്രം ഇവിടെ ഉറപ്പിക്കാൻ ഇടയായത് യൽദോ ബാവായുടെ കൂടെ വന്ന മാർ ഈവാനിയോസ് ഹിദായത്തുള്ള വിളിച്ചുകൂട്ടിയ ചെങ്ങന്നൂർ സുന്നഹദോസിലൂടെയാണെന്ന് കൂടുതൽ തെളിവുകൾ *നിരണം ഗ്രന്ഥവരി*യിലൂടെയൊക്കെ ഇപ്പോൾ ലഭിച്ചിട്ടുണ്ട്. റോമൻ സ്വാധീനവും, നെസ്തോറിയൻ ആശയവും ഇടകലർന്ന



ചേപ്പാട് സെന്റ് ജോർജ് പള്ളി

പൗരസ്ത്യ സുറിയാനി ആരാധനക്രമങ്ങളോടു പതുക്കെ വിട പറഞ്ഞു പാശ്ചാത്യ ക്രമങ്ങളിലേക്ക് നീങ്ങുകയായിരുന്നു. യാക്കോബിന്റെ തക്സായും, മാർ ഈവാനിയോസിന്റെ തക്സായും ആരാധനയ്ക്ക് സ്വീകരിച്ചു. പൗരസ്ത്യ ആരാധനാക്രമം ഇവിടെ ആധിപത്യം ഉറപ്പിക്കാൻ തുടങ്ങി. ഇതിന് നല്ല വശമുള്ളത് മലങ്കര നസ്രാണികൾക്ക് വേദശാസ്ത്രത്തിലും ആരാധനയിലും ഒരു സ്വത്വബോധം ഉണ്ടായി എന്നുള്ളതാണ്. ഈ രണ്ടു കാര്യങ്ങളിൽ ഉറപ്പില്ലാത്ത ഒരു സഭയ്ക്ക് നിലനിൽക്കാൻ സാധ്യമല്ലല്ലോ. അതുകൊണ്ട് റോമൻ അധിനിവേശത്തെയും നവീകരണ മുന്നേറ്റത്തെയും എതിർത്തതുപോലെ അന്ത്യോഖ്യൻ ബന്ധത്തെ എതിർക്കുവാനും നമ്മുടെ പൂർവികർക്കു തോന്നിയില്ല. 1876–ലെ മുളന്തുരുത്തി സുന്നഹദോസോടുകൂടി ആത്മീയതയോടൊപ്പം ഭൗതികമായ മേൽക്കോയ്മ കൂടി ഉറപ്പിക്കുന്ന നിലയിലേക്കു നിർഭാഗ്യവശാൽ നീങ്ങുകയുണ്ടായി. മലങ്കരസഭയുടെ മേൽ ആധിപത്യം ഉറപ്പിക്കുന്നതിനുള്ള പത്രോസ് പാത്രിയർക്കീസിന്റെ താൽപര്യത്തോടൊപ്പം നവീകരണക്കാരെ തോൽപ്പിക്കാൻ മറ്റൊരു വഴിയും കാണാത്തതിൽ പാത്രിയർക്കീസിനെ ക്ഷണിച്ചുവരുത്തി എന്നുള്ളതാണ് മറ്റൊരു യാഥാർത്ഥ്യം.

മിഷനറിമാർ മലങ്കരസഭയുടെ മേൽ പതുക്കെ അധീശത്വം പുലർത്തുവാൻ തുടങ്ങിയതോടെ അന്ത്യോഖ്യൻ അധീശത്വവും ഇവിടെ വർദ്ധിച്ചു വന്നു. ആരാധനാക്രമങ്ങൾ സ്വീകരിച്ചു തുടങ്ങിയതോടെ അതു വർദ്ധിച്ചു എന്നു പറയാം. തന്നെയുമല്ല ബ്രിട്ടീഷുകാർ വന്നതോടു കൂടിയാണ് ഇന്ത്യക്കാർക്ക് അവരുടെ സ്വത്വബോധത്തെക്കുറിച്ച് തിരിച്ചറിവ് ഉണ്ടാകാൻ തുടങ്ങിയത് എന്നതുപോലെ, മലങ്കര നസ്രാണികളുടെ വേദശാസ്ത്രപരമായ സ്വത്വം എവിടെയാണെന്ന് അന്വേഷിക്കുവാൻ തുടങ്ങിയതും ഈ വിദേശ ബന്ധം ഉണ്ടായതിനു ശേഷമാണ്. ആ കൂട്ടത്തിൽ അന്ത്യോക്യൻ ആരാധനാക്രമത്തിലൂടെ വെളിവായ ദൈവശാസ്ത്രത്തോട് മലങ്കര നസ്രാണികൾക്കു അടുപ്പം തോന്നുകയും, പാശ്ചാത്യമായ റോമിനേയും, നവീകരണ മിഷനറിമാരെയും നിരാകരിക്കുകയും ചെയ്തു. അന്നത്തെ, അടുപ്പം ഏതെങ്കിലും വ്യക്തിയിലോ, നേതാക്കന്മാരിലോ കേന്ദ്രീകൃതമല്ലായിരുന്നു. നസ്രാണി സമൂഹത്തിനു മുഴുവൻ അന്ത്യോഖ്യയോട് ഒരു ചായ്‌വ് ആരാധനാ സ്വീകരണത്തിൽ കൂടി ഉണ്ടായിത്തുടങ്ങിയിരുന്നു. ഇരുപത്തിയൊന്നാം നൂറ്റാണ്ടിലും നമ്മുടെ ആരാധനയും, പ്രാർത്ഥനയും, അനുഷ്ഠാനങ്ങളും അന്ത്യോഖ്യൻ തന്നെയാണല്ലോ. രാജാവിനേക്കാൾ വലിയ രാജഭക്തി എന്നു പറഞ്ഞതുപോലെ അന്ത്യോഖ്യക്കാർ പലതും പരിഷ്കരിച്ചപ്പോൾ, ചൊല്ലുന്നവർക്ക് പോലും അർത്ഥം മനസ്സിലാവാത്തതും, ആവർത്തന വിരസമായതിന്റെയും വള്ളി പുള്ളി മാറ്റാനാവാത്ത വിധേയത്വമാണല്ലോ ഇന്നും കാണിക്കുന്നത്. വേഷഭൂഷാദികളിലും സ്ഥാനനാമങ്ങൾ സ്വീകരിക്കുന്നതിലുമൊക്കെ സ്വാതന്ത്ര്യവും ദേശീയതയും അവകാശപ്പെടുന്ന സഭ എന്തു മാറ്റങ്ങളാണ് വരുത്തിയിട്ടുള്ളത്? ആരാധനയിൽ കൂടുതൽ സുറിയാനി ഉപയോഗിക്കുന്നത് ഭക്തിയുടെ അടയാളമായിരിക്കുന്നു. പെരുന്നാളുകളിൽ ഒരു ദിവസം വിശുദ്ധ കുർബാന, സുറിയാനിയിലായിരിക്കണമെന്ന് ഏതാണ്ട് നിർബന്ധമായിരിക്കുന്നു. ഇത്രമാത്രം സുറിയാനി വിധേയത്വം ഇരുപത്തിയൊന്നാം

നൂറ്റാണ്ടിലും വെച്ചു പുലർത്തുന്നുവെങ്കിൽ പതിനെട്ടാം നൂറ്റാണ്ടിലെ കാര്യം പറയേണ്ടതുണ്ടോ? എങ്കിലും അധികം താൽപര്യമൊന്നും ചേപ്പാട് മെത്രാച്ചൻ കാണിച്ചതായി തെളിവില്ല.

അന്ത്യോഖ്യയിൽ നിന്നു വന്ന മാർ പീലക്സിനോസിനെയും, മാർ അത്താനാസിയോസിനെയും തിരിച്ചയയ്ക്കുവാൻ അദ്ദേഹം തന്നെ പരിശ്രമിച്ചു. പാത്രിയർക്കീസിന്റെ അധികാരം സ്ഥാപിച്ചു കിട്ടാൻ നടത്തിയ സെമിനാരി കേസിൽ ഹാജരാക്കിയ മിഷനറി രേഖയിൽ നിന്നാണ് മാവേലിക്കര പടിയോലയിലെ പാത്രിയർക്കീസ് വിധേയത്വം ഉദ്ധരിച്ചിട്ടുള്ളത് (ചീരൻ അച്ചൻ, പേജ് 552). പാലക്കുന്നത്ത് മാത്യൂസ് അത്താനാസിയോസ് ശീമയിൽ പോയി പട്ടം ഏറ്റു വന്നതിനുശേഷമാണ് അന്ത്യോഖ്യൻ അധീശത്വം ഭരണതലത്തിലേക്ക് വ്യാപിപ്പിക്കാൻ ശ്രമം തുടങ്ങിയത്. 1840-ൽ കൊല്ലം പഞ്ചായത്ത് വിധി മൂലം മിഷനറിമാരിൽ നിന്ന് വിടുതൽ നേടിയെങ്കിലും, പാലക്കുന്നത്ത് അബ്രഹാം മല്പാൻ, അനന്തരവൻ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാച്ചൻ എന്നിവരിൽ കൂടി നവീകരണക്കാരുമായി മറ്റൊരു പോരിന്റെ വഴി തുറക്കുകയായിരുന്നു. മിഷനറിമാരും, ബ്രിട്ടീഷ് റസിഡണ്ടുമാരും, നവീകരണ വിഭാഗത്തെ പിന്തുണച്ച് പാലക്കുന്നത്ത് അത്താനാസിയോസിന് രാജകീയ വിളംബരം നേടിക്കൊടുത്ത് മുന്നോട്ടു പോയപ്പോൾ ചേപ്പാട്ടു തിരുമേനിയുടെ പിൻഗാമികൾക്കു മറ്റൊരു വഴിയും ഉണ്ടായില്ല. പുലിക്കോട്ടിൽ അഞ്ചാമൻ തിരുമേനിയും പിന്നീട് വട്ടശ്ശേരിൽ തിരുമേനിയും ശീമയിൽ പോയി പട്ടം ഏറ്റു. ഇതിനിടയിൽ സാക്ഷാൽ പാത്രിയർക്കീസിനെ തന്നെ മുളന്തുരുത്തി സുന്നഹദോസിൽ അധ്യക്ഷത വഹിക്കാൻ ക്ഷണിച്ചു. നവീകരണക്കാരോട് പോരാടി അവരെ തോൽപ്പിക്കാൻ അതു സഹായമായെങ്കിലും അന്ത്യോഖ്യൻ വിധേയത്വം ഇവിടെ അരക്കിട്ടുറപ്പിക്കാൻ ഇതു കാരണമായി. ഇപ്രകാരമുള്ള മുഴുവൻ ചരിത്രവും പരിശോധിക്കുമ്പോൾ ഒരു കാര്യം വ്യക്തമാണ്. അന്ത്യോഖ്യൻ അധീശത്വം ഇവിടെ ഉറപ്പിക്കുന്നതിൽ ചേപ്പാട്ടു മെത്രാച്ചൻ കാര്യമായി ഒരു പങ്കും വഹിച്ചിട്ടില്ല.

### മാവേലിക്കര സുന്നഹദോസിന്റെ ആനുകാലിക പ്രസക്തി

ഏതു നിലയിൽ ചിന്തിച്ചാലും ബിഷപ്പ് വിൽസന്റെ നിർദ്ദേശങ്ങൾ അതേപടി അംഗീകരിച്ചിരുന്നെങ്കിൽ മലങ്കരസഭ ഇന്നത്തെ നിലയിൽ കാണുകയില്ലായിരുന്നു. നവീകരണ സ്വാധീനത്തിൽ നിന്ന് ആംഗ്ലിക്കൻ സഭയും (പിന്നീട് സി.എസ്.ഐ.) മാർത്തോമാ സഭയും ഉണ്ടാകത്തക്ക നിലയിൽ മിഷനറിമാരുടെ സ്വാധീനം നിർണായകമായിരുന്നു. സെമിനാരിയുടെയും സഭയുടെ ആഭ്യന്തര കാര്യങ്ങളിലും സ്വാധീനം ചെലുത്താൻ തുടങ്ങിയ മിഷനറിമാരുടെ സ്വാധീനത്തിൽ ഒരു നവീകരണ സഭയായി മലങ്കര നസ്രാണി സമൂഹം രൂപപ്പെടുമായിരുന്നു. ആ നിർഭാഗ്യാവസ്ഥ ഒഴിവാക്കി 'സത്യവിശ്വാസ സംരക്ഷകനായി' ചേപ്പാട്ടു തിരുമേനിയെ ആദ്യം മുതൽ വിശേഷിപ്പിച്ചത് അരക്കിട്ടുറപ്പിക്കുന്നതാണ് മാവേലിക്കര സുന്നഹദോസിനു ശേഷമുള്ള ചരിത്രവും വെളിപ്പെടുത്തുന്നത്.

1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തിനു ശേഷം, സത്യവിശ്വാസ സംരക്ഷണം എന്ന ചിന്താഗതിക്ക് മാറ്റം വന്നു. സ്വാതന്ത്ര്യം, ദേശീയത എന്ന ആശയങ്ങളാണ് പ്രാധാന്യമുള്ളതായത്. സ്വാതന്ത്ര്യം എപ്പോഴും രാഷ്ട്രീയ മാനമുള്ള പദമാണ്. ഫ്രഞ്ച് വിപ്ലവം മുതൽ സ്വാതന്ത്ര്യം എന്ന വാക്ക് ദൈവശാസ്ത്രപരമായി സഭകൾ പോലും മനസ്സിലാക്കിയിട്ടില്ല. വേദശാസ്ത്രത്തിൽ തിന്മയിൽ നിന്നുള്ള വിടുതലാണ് ആത്യന്തിക സ്വാതന്ത്ര്യം. 'Joy of Freedom' എന്ന പുസ്തകത്തിലൂടെയൊക്കെ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ഈ ആശയം വളരെ വ്യക്തമാക്കിയിട്ടുണ്ട്. വിശ്വാസികളെ തിന്മയിൽ നിന്നു നന്മയിലേക്കു രൂപാന്തരപ്പെടുത്തണമെന്ന ചിന്ത തന്നെ, സഭകളിൽ നിന്ന് അപ്രത്യക്ഷമായി. ഭൗതിക സ്വാതന്ത്ര്യവുമായിട്ടാണ് അതിനു കൂടുതൽ ബന്ധം. അതു നേടിയെടുക്കാൻ കോടതിയും വ്യവഹാരങ്ങളുമായി സഭകൾ നീങ്ങുന്നു. ക്രിസ്തു നേടിത്തന്ന ആത്മാവിലുള്ള സ്വാതന്ത്ര്യം വിശ്വാസ സമൂഹത്തിന് പോലും താല്പര്യമില്ലാതായിരിക്കുന്നു.

അതുപോലെ ദൈവശാസ്ത്രത്തിൽ അപ്രസക്തമായ പദമാണ് 'ദേശീയത.' 'ഞാൻ ദേശഭക്തയല്ല' എന്ന പേരിൽ അരുന്ധതി റോയ് ഒരു പുസ്തകമെഴുതിയിട്ടുണ്ട്. ലോകമെങ്ങും ചൂഷിതരും മർദ്ദിതരുമായി കഴിയുന്നവരുടെ വിമോചനമാണ് എന്റെ ലക്ഷ്യമെന്നും, ഭരണകൂടങ്ങൾ നിർമ്മിച്ചിരിക്കുന്ന രാജ്യാതിർത്തിക്കുള്ളിലെ ദേശീയത അപകടം പിടിച്ച സങ്കുചിതത്തിലേക്ക് നീങ്ങുമെന്ന് സെക്കുലർ ചിന്താഗതിയുള്ളവർ പോലും പ്രഖ്യാപിച്ചിരിക്കുന്നു. അപ്പോഴാണ് ലോകത്തിന്റെ മാത്രമല്ല ഈ പ്രപഞ്ചത്തിന്റെ മുഴുവൻ വീണ്ടെടുപ്പുകാരനായ ക്രിസ്തുവിന്റെ ശിഷ്യർ വളരെ സങ്കുചിതമായ ദേശീയതയുടെ മുദ്രാവാക്യവുമായി ഇറങ്ങിത്തിരിച്ചിരിക്കുന്നത്. ഈ ദേശീയതാവാദം വിശാലമായ അർത്ഥത്തിൽ ആത്മഹത്യാപരമാണ്. ചെറുതെങ്കിലും മലങ്കര സഭാമക്കൾ ലോകത്തിന്റെ പല ഭാഗങ്ങളിലും കുടിയേറിപ്പാർത്തു കഴിഞ്ഞു. അമേരിക്കയിൽ, നമ്മുടെ സഭയിൽ നിന്നും കുടിയേറിപ്പാർത്തവരിൽ 90 ശതമാനത്തിലധികവും അമേരിക്കൻ പൗരന്മാരാണ്. അവർക്ക് ദേശീയത അമേരിക്കൻ പൗരത്വത്തോടാണ് ബന്ധപ്പെട്ടിരിക്കുന്നത്. അല്ലാതെ പൂർവികർ വന്ന ദേശങ്ങളോടല്ല. ഇതൊക്കെ വിശദമായി പഠിക്കേണ്ട വിഷയങ്ങളാണ്.

### ഉപസംഹാരം

ചേപ്പാട്ട് തിരുമേനി ഉയർത്തിപ്പിടിച്ച സത്യവിശ്വാസം ഇന്നും സാംഗത്യമുള്ളതാണ്. അതിനെ വേദശാസ്ത്രപരമായി വിശാലമായ അർത്ഥത്തിൽ മനസ്സിലാക്കി സഭയുടെ ദൗത്യവും ശുശ്രൂഷയും രൂപപ്പെടുത്തുകയാണ് കാലഘട്ടത്തിന്റെ ആവശ്യം. കോവിഡിന്റെ കാലത്താണ് ഈ കുറിപ്പെഴുതുന്നത്. സഭകൾ സ്വയം വലിപ്പം കാണിക്കാൻ കെട്ടിപ്പൊക്കിയ അംബരചുംബികളായ ദേവാലയങ്ങൾ, പൂർവികർ പാടിയതുപോലെ ശൂന്യമാക്കപ്പെടുന്നു. ശാസ്ത്രം പരാജയപ്പെടുന്നു. ഭരണകൂടങ്ങൾ നിസ്സഹായരാകുന്നു. ഇസങ്ങൾ പരാജയപ്പെടുന്നു. ആഗോളവൽക്കരണവും അതിന്റെ ചുമലിലേറി വളർത്തിയെടുത്ത ഒരു സെക്കുലർ, ഭൗതിക സംസ്കാരത്തിന് വേരുകളില്ലെന്ന് തിരിച്ചറിയുന്നു. ക്രൈസ്തവ വിശ്വാസിയെ സംബന്ധിച്ചിടത്തോളം ക്രിസ്തു വെളിപ്പെടുത്തിയ പ്രാപഞ്ചിക രക്ഷയുടെ വെളിച്ചത്തിൽ ഒരു പുതിയ ജീവിതക്രമവും ശൈലിയും രൂപപ്പെടുത്തുക എന്നുള്ളതാണ് ഇപ്പോഴത്തെ വെല്ലുവിളി. അതിന്റെ അടിസ്ഥാനം ഉപാധികളില്ലാത്ത സ്നേഹമാണ്. അവിടെ ആരെയും ഇല്ലാതാക്കാൻ ശ്രമിക്കുന്നില്ല. പ്രകൃതിക്കും, ജീവജാലങ്ങൾക്കും, എല്ലാ മതവിശ്വാസികൾക്കും, ഇതര സഭാ വിശ്വാസികൾക്കും, മതമില്ലാത്തവർക്കും, നമ്മെ എതിർക്കുന്നവർക്കും എല്ലാം നിലനിൽക്കാനുള്ള ഇടം നൽകപ്പെടുന്നു. അപരന്റെ നിലനിൽപ്പിലാണ് എന്റെ ജീവിതത്തിന്റെ സുരക്ഷിതത്വം എന്ന് തിരിച്ചറിയുന്നു. എത്ര കൈ കഴുകിയാലും, മാസ്ക് ധരിച്ചാലും അപരനു കോവിഡുള്ള കാലത്തോളം എന്റെ ജീവന് സുരക്ഷിതത്വമില്ല. കർത്താവ് കല്പിച്ചു, "എനിക്കു വേണ്ടി ജീവനെ നഷ്ടപ്പെടുത്തുന്നവൻ അതിനെ നേടും. സ്വന്തമായി ജീവൻ നേടാൻ ശ്രമിച്ചാൽ അതു നഷ്ടമാകും." സത്യവിശ്വാസത്തിന്റെ ഈ പൊരുൾ തിരിച്ചറിയാനുള്ള ഉൾക്കാഴ്ച 1836-ലെ മാവേലിക്കര സുന്നഹദോസിലൂടെ സത്യവിശ്വാസം സംരക്ഷിച്ച ചേപ്പാട്ടു തിരുമേനിയുടെ ജീവിതത്തിന്റെ പുനർവായന നമ്മെയെല്ലാം സഹായിക്കട്ടെ. ❑

## പുസ്തകം

ചേപ്പാട് ഫിലിപ്പോസ് മാർ ദീവന്നാസ്യോസിന്റെ കബറിടം

ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി

മലങ്കര മെത്രാപ്പോലീത്താ
ചേപ്പാട്ട് ഫീലിപ്പോസ്
മാർ ദീവന്നാസ്യോസ്

പി. എ. ഉമ്മൻ

**കോപ്പികൾക്ക് കെ. വി. മാമൻ, കോട്ടയ്ക്കൽ, മാങ്ങാനം (ഫോൺ: 0481 2578936) എന്ന വിലാസത്തിൽ ബന്ധപ്പെടുക.**

# മുടക്കും മൂറോനും വീണ്ടുമെടുത്തു വീശുമ്പോൾ

## ഡോ. എം. കുര്യൻ തോമസ്

**നാ**ല്പത്തിയഞ്ചു വർഷം മുമ്പ്, കൃത്യമായി പറഞ്ഞാൽ 1975 ഓഗസ്റ്റ് 21-ന്, അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് യാക്കൂബ് ത്രിതീയൻ പാത്രിയർക്കീസ് മലങ്കരയിൽ ഒരു ബോംബ് പൊട്ടിച്ചു. അന്നേദിവസമാണ് പാത്രിയർക്കീസ് തന്റെ 360/75-ാം നമ്പർ കല്പനപ്രകാരം പൗരസ്ത്യ കാതോലിക്കാ പ. ബസേലിയോസ് ഔഗേൻ പ്രഥമനെ മുടക്കിയത്. അന്നേദിവസം തന്നെ പൗരസ്ത്യ കാതോലിക്കേറ്റിൽ ഉൾപ്പെട്ട മെത്രാന്മാരെയും അദ്ദേഹം മുടക്കി. സൃഷ്ടിച്ചവർ ബോംബോന്നു ഭാവിച്ച മുടക്ക്, വെറും നനഞ്ഞ പടക്കമാണന്നു നാല്പത്തിയഞ്ചു വർഷങ്ങൾക്ക് ശേഷം 2020 ഓഗസ്റ്റ് 20-ന് വീണ്ടും തെളിയിച്ചു. അന്നാണ് '*യാക്കോബായ സഭയുടെ പ്രാദേശിക സുന്നഹദോസ്*' ആ മുടക്ക് നിലവിൽ വരുത്തിയത്!

സിറിയയിലെ ഡമാസ്ക്കസിൽവെച്ചു 1975 ജൂൺ 16-ാം തീയതി മുതൽ 20-ാം നടന്ന സുന്നഹദോസിന്റെ തീരുമാനപ്രകാരമാണത്രെ അന്ന് ഔഗേൻ പ്രഥമനേയും മേല്പട്ടക്കാരെയും പാത്രിയർക്കീസ് മുടക്കിയത്. കേവലം 12 പേർ മാത്രം പങ്കെടുത്ത ഈ സുന്നഹദോസിനെ '*ആകമാന സുറിയാനി ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ്*' എന്നാണ് മുടക്കു കല്പനയിൽ വിശേഷിപ്പിച്ചിരിക്കുന്നത്! എന്നാൽ അക്കാലത്തുതന്നെ മലങ്കരസഭ ഈ വിശ്വാമിത്ര സൃഷ്ടിക്ക് അതെഴുതിയ കടലാസിന്റെ വില പോലും കല്പിച്ചിരുന്നില്ല.

വിചിത്രവും രസകരവുമായ കാരണങ്ങൾ നിരത്തി പുറപ്പെടുവിച്ച മുടക്ക്, രണ്ടാം സമുദായക്കേസിൽ സുപ്രീം കോടതിയുടെ വിശദമായ പരിശോധനയ്ക്കു വിധേയമായി. മുടക്കിനു നിരത്തിയ കാരണങ്ങളെയും നടപടികളേയും തലനാരിഴകീറി പരിശോധിച്ച ശേഷം 1995 ജൂൺ 20-ന് സുപ്രീംകോടതി മൂന്നംഗ ബഞ്ച് പുറപ്പെടുവിച്ച വിധിയിലെ ജസ്റ്റീസ് ബി. പി. ജീവൻ റെഡ്ഡി, ജസ്റ്റീസ് സുഹാസ് സി. സെൻ എന്നിവരെഴുതിയ ഭൂരിപക്ഷ വിധിയിലെ മുടക്കിനേപ്പറ്റിയുള്ള തീർപ്പ് ശ്രദ്ധയമാണ്.

> '...ഞങ്ങളുടെ അഭിപ്രായത്തിൽ എല്ലാ ആരോപണങ്ങളും, എതു നിലയ്ക്കും മുടക്കിന് അടിസ്ഥാനമാക്കിയിട്ടുള്ള പ്രധാന ആരോപണങ്ങൾ നിലവിലില്ലാത്തതും, അവ മുടക്കിനുള്ള നിയമാനുസൃത കരണങ്ങളായി തീരുന്നതല്ലാത്തതുമാകുന്നു. അതനുസരിച്ച് കാതോലിക്കായുടെ മുടക്ക് സാധുവും നിയമാനുസൃതവുമല്ലന്ന് തീരുമാനിച്ചുകൊള്ളുന്നു...'

അവിടെ തീർന്നു പരിശുദ്ധ മുടക്കിന്റെ കഥ! അവിടെയും അവസാനിക്കുന്നില്ല. 2019 സെപ്റ്റംബർ 27-ന് അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസ്, '*ഹിസ് ഹോളിനസ് മോർ ബസേലിയോസ് പൗലൂസ്, കാതോലിക്കോസ്*' (H. H. Mor Baselios Paulose, Catholicos) എന്ന് അഭിസംബോധന ചെയ്തുകൊണ്ടെഴുതിയ EI 62/19 നമ്പർ കത്തിൽ മൂന്നാമത്തെ വസ്തുതയായി, '*...അധികാരത്തിലിരുന്ന നമ്മുടെ മുൻഗാമികൾ 1958-ലെയും 1995-ലെയും ഇന്ത്യയുടെ പരമോന്നത കോടതിയുടെ ഉത്തരവുകളെ പരസ്യമായി അംഗീകരിച്ചിട്ടുള്ളതാണ്...*' (... 3. Our predecessors in office had openly accepted Judgements of Apex Court of India of 1958 and 1995...) എന്നു വ്യക്തമാക്കുന്നു. അതിനർത്ഥം 1995-ലെ വിധിക്കുശേഷം അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഈവാസ് പാത്രിയർക്കീസു തന്നെ 1975-ലെ മുടക്ക് അസാധുവാണെന്ന് അംഗീകരിച്ചിരുന്നു! അകാനോനികമായ മുടക്ക്, മുടക്കിയ പാത്രിയർക്കീസിന്റെ പിൻഗാമി തന്നെ അസാധുവാണെന്ന് പ്രഖ്യാപിച്ചശേഷം 25 വർഷം കൂടി കഴിഞ്ഞ് '*യാക്കോബായ സഭയുടെ പ്രാദേശിക സുന്നഹദോസ്*' നടപ്പിലാക്കിയത് ഏതു കാനോൻ നിയമപ്രകാരമാണെന്നു കൂടി വിശദീകരിക്കേണ്ടതായിരുന്നു.

ഇതു കൂടാതെതന്നെ 2020-ലെ '*മുടക്കുനടത്തിപ്പ്*' കുറെയേറെ ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്. അവയിലേയ്ക്ക് കടക്കുംമുമ്പ് 1975 ഓഗസ്റ്റ് 21-ന് 360/75-ാം നമ്പറായി അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് പുറപ്പെടുവിച്ച മുടക്കു കല്പനയിലെ പ്രസക്തഭാഗം പരിശോധിക്കാം.

> '...വീണ്ടും നാം പ്രഖ്യാപിക്കുന്നതെന്തെന്നാൽ - നിങ്ങൾ സഭയുടെ സംസർഗ്ഗത്തിൽ നിന്നും സ്വയം അന്യനായിരിക്കുകയാലും എല്ലാവിധ അധികാരങ്ങളിൽ നിന്നും സ്ഥാനമാനങ്ങളിൽ നിന്നും പദവികളിൽ നിന്നും അവകാശങ്ങളിൽ നിന്നും ഉരിയപ്പെട്ടിരിക്കുകയാലും നിങ്ങൾ സഭയുടെ ഒരംഗം അല്ലാതായിരിക്കുന്നു. സഭയിൽ എന്തെങ്കിലും ചുമതല വഹിക്കുവാൻ ഒരു സഭാംഗത്തിനുള്ള അധികാരാവകാശങ്ങൾ നിങ്ങൾക്ക് നഷ്ടപ്പെട്ടിരിക്കുന്നു. ഇനി മേലാൽ സുറിയാനി ഓർത്തഡോക്സ് സഭയിൽപെട്ട ഏതെങ്കിലും പള്ളികളിലോ ചാപ്പലുകളിലോ മറ്റ് സ്ഥാപനങ്ങളിലോ പ്രവേശിക്കുവാനോ മതപരമായ ശുശ്രൂഷകളോ പ്രാർത്ഥനകളോ ആരാധനയോ നടത്തുവാനോ നിങ്ങൾക്കു യാതൊരു അവകാശവുമുണ്ടായിരിക്കുന്നതല്ല.
>
> മതപരമായ കർമങ്ങളിലോ പ്രാർത്ഥനകളിലോ കൂദാശകളിലോ ആരാധനയിലോ നിങ്ങളോടു കൂടി സംബന്ധിക്കുകയോ സഹകരിക്കുകയോ ചെയ്യുന്ന മെത്രാപ്പോലീത്താമാരോ വൈദികരോ അത്മായക്കാരോ ആയ എല്ലാ ആളുകളും വി. സഭയുടെ സംസർഗ്ഗത്തിനുള്ള അർഹത സ്വയം നഷ്ടപ്പെടുത്തിയ വിശ്വാസത്യാഗികളും സഭയ്ക്ക് അന്യന്മാരുമായി പരിഗണിക്കപ്പെടുന്നതാണെന്നും നാം പ്രഖ്യാപിക്കുന്നു...'

'*പൗരസ്ത്യ കാതോലിക്കാ ബസേലിയോസ് ദ്വിതീയൻ*' മൂവാറ്റുപുഴ കാതോലിക്കേറ്റ് അരമനയിൽനിന്നും 1975 ഒക്ടോബർ 15-ന് '*മലങ്കരസഭയിലെ സത്യവിശ്വാസികളുടെ അറിവിലേയ്ക്കായി*' പ്രസിദ്ധീകരിച്ച ഈ ശരി തർജ്ജമ അനുസരിച്ചാണെങ്കിൽ പാത്രിയർക്കീസിന്റ മുടക്ക് ഉടൻ പ്രാബല്യത്തിൽ വന്നതും അന്നു മുതൽ നിലവിലിരിക്കുന്നതുമാണ്.

ഇനി സംശയങ്ങളിലേയ്ക്ക്.

1. തൽക്ഷണ പ്രാബല്യത്തോടുകൂടി അന്ത്യോഖ്യാ പാത്രിയർക്കീസ് പുറപ്പെടുവിച്ച മുടക്കു കൽപ്പന 45 വർഷങ്ങൾക്കുശേഷം പ്രാബല്യത്തിൽ വരുത്തുന്നത് എന്തിന്? മുമ്പ് എന്നെങ്കിലും ഈ '*ഉടക്ക്*' പിൻവലിയ്ക്കുകയോ മരവിപ്പിക്കുകയോ ചെയ്തതായി അറിവില്ല.

2. '*ആകമാന സുറിയാനി ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ്*' തീരുമാനപ്രകാരം പാത്രിയർക്കിസ് അയച്ച മുടക്കു കല്പന നടപ്പിലാക്കാനോ, മരവിപ്പിക്കാനോ, പിൻവലിയ്ക്കാനോ യാക്കോബായ സഭയുടെ ഇന്ത്യയിലെ പ്രാദേശിക സുന്നഹദോസിന് അധികാരമുണ്ടോ? 1975-ൽ മുടക്കു നടത്തുമ്പോൾ ഈ പ്രാദേശിക സുന്നഹദോസ് നിലവിലില്ലായിരുന്നു എന്നു മാത്രമല്ല, അവരെ പ്രത്യക്ഷമായോ പരോക്ഷമായോ അധികാരപ്പെടുത്തുന്ന സൂചനകളൊന്നും കല്പനയിൽ കാണുന്നുമില്ല.

3. 1995-ൽ ഇന്ത്യൻ സുപ്രീം കോടതി അസാധുവാക്കിയ മുടക്ക് വീണ്ടും പ്രാബല്യത്തിൽ വരുത്തുക എന്നത് കോടതിയലക്ഷ്യമല്ലേ? കോടതി വിധി അംഗീകരിക്കില്ല എന്നു മാത്രം പറയരുത്. പിന്നെന്തിനു വീണ്ടുംവീണ്ടും കോടതിയിൽ പോകുന്നു എന്ന മറുചോദ്യമുയരാം. മാത്രമല്ല, ഈ കോടതി വിധി പാത്രിയർക്കീസ് അംഗീകരിച്ചതുമാണ്.

4. 1995-ൽ അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് തന്നെ 1995-ലെ സുപ്രീം കോടതി വിധി അംഗീകരിച്ചതിലൂടെ പരോക്ഷമായി പിൻവലിച്ച 1975-ലെ മുടക്ക് വീണ്ടും പ്രാബല്യത്തിൽ കൊണ്ടുവരാൻ മെത്രാപ്പോലീത്തൻ ട്രസ്റ്റി അദ്ധ്യക്ഷനായ യാക്കോബായ സഭയുടെ ഇന്ത്യയിലെ പ്രാദേശിക സുന്നഹദോസിന് അധികാരമുണ്ടോ? അതിന് ഇപ്പോഴത്തെ പാത്രിയർക്കീസ് അനുവാദമോ അംഗീകാരമോ നൽകിയിട്ടുണ്ടോ?

5. 1975 ഓഗസ്റ്റ് 21-ന് പാത്രിയർക്കീസ് പുറപ്പെടുവിച്ച മുടക്ക് 45

വർഷങ്ങൾക്കു ശേഷം 2020 ഓഗസ്റ്റ് 20-നാണ് പ്രാദേശിക സുന്നഹദോസ് പ്രാബല്യത്തിലാക്കിയത്. ആ തീയതിയ്ക്ക് എന്തെങ്കിലും പ്രാധാന്യമുണ്ടോ? അതോ തലേന്ന് മെത്രാപ്പോലീത്തൻ ട്രസ്റ്റിയുടെ ഇടവകയായ മുളന്തുരുത്തി പ്പള്ളി, കോടതി വിധിപ്രകാരം റവന്യൂ അധികൃതർ കസ്റ്റഡിയിലെടുത്ത് കോടതി നിയന്ത്രണത്തിലാക്കിയതിന്റെ പ്രതികരണമോ?

6. 2020-ലെ മുടക്കുനടത്തലിന് മുൻകാല പ്രാബല്യം ഉണ്ടോ? ഉണ്ടങ്കിൽ എന്നുവരെ? അതോ 2020 ഓഗസ്റ്റ് 20 മുതൽ മാത്രമേ ഉള്ളോ?

ചോദ്യങ്ങൾ അപ്രകാരം നിൽക്കട്ടെ. വ്യക്തമായ മറുപടികൾ ഉണ്ടെങ്കിൽ മാത്രം പറഞ്ഞാൽ മതി. പക്ഷേ ഈ മുടക്കുനടത്തലിന്റെ അനന്തരഫലങ്ങൾ പ്രാദേശിക സുന്നഹദോസിന്റെ സെക്രട്ടറി അന്നു നടത്തിയ പത്രസമ്മേളന ത്തിൽ വിശദീകരിച്ചു. '*ഓർത്തഡോക്സ് സഭ*' എന്നു മലങ്കരസഭയെ വിശേ ഷിപ്പിക്കാൻ സമീപകാലത്തുണ്ടായ വൈഷമ്യം മൂലമാകാം. 1958-ന് മുമ്പ് ഉപ യോഗിച്ചിരുന്നതും പിന്നീട് പ്രചാരലുപ്തമായതുമായ '*മെത്രാൻകക്ഷി*' എന്നു സുന്നഹദോസ് സെക്രട്ടറി വിശേഷിപ്പിച്ചത്. അതു പോകട്ടെ. പത്രസമ്മേളന ത്തിന്റെ കാതലായ ഭാഗം ഇപ്രകാരം സംഗ്രഹിക്കാം.

1. ഇനി മുതൽ മലങ്കരസഭയിൽനിന്നും വിവാഹത്തിനായി വരുന്ന വധുക്കളെ മൂറോനഭിഷേകം നടത്തി മാത്രമേ സ്വീകരിയ്ക്കൂ.

2. മലങ്കരസഭയിലേയ്ക്കു ദേശകുറി നൽകില്ല.

3. മലങ്കരസഭയിൽ മാമോദീസാ മുങ്ങേണ്ടിവരുന്ന കുട്ടികളെ മൂറോൻ പൂശി മാത്രമേ സ്വീകരിയ്ക്കൂ.

4. മലങ്കരസഭയിലെ വൈദീകരെ പ്രാർത്ഥനകളിലും കൂദാശകളിലും സഹ കരിപ്പിയ്ക്കില്ല.

ചുരുക്കത്തിൽ, വി. മൂറോൻ ആണ് മുടക്കുനടത്തിപ്പിന്റെ കാതൽ എന്നു വ്യക്തം. അതാകട്ടെ തീക്കളിയും. 1911-ൽ രൂപംകൊണ്ട മുൻ ബാവാ - പാത്രി യർക്കീസ് - കക്ഷിയിലെ മുൻവൈദീകാദ്ധ്യക്ഷന്മാരാരും കളിയ്ക്കാൻ ഭയപ്പെ ട്ടതും തയാറാകാഞ്ഞതുമായ കളിയും.

1932-ലാണ് ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ആദ്യ മായി മൂറോൻ കൂദാശ ചെയ്തത്. പിന്നീട് 1951-ലും അദ്ദേഹം മൂറോൻ കൂദാശ നടത്തി. 1932-ൽ മൂറോൻ കൂദാശ ചെയ്തപ്പോൾ സ്വദേശിയാൽ കൂദാശ ചെയ്യ പ്പെടുന്ന സ്വദേശി മൂറോൻ എന്ന നിലയിൽ '*ഖദർ മൂറോൻ*' എന്ന് ചിലർ പരിഹ സിച്ചങ്കിലും 1947-ൽ ഇന്ത്യയ്ക്ക് സ്വതന്ത്ര്യം കിട്ടിയതിനാലാവണം 1951-ൽ അതുണ്ടായില്ല. പക്ഷേ ഇക്കാലത്തൊന്നും അന്നത്തെ പാത്രിയർക്കീസ് കക്ഷി നേതാക്കൾ മൂറോൻ കൂദാശയ്ക്കുള്ള അധികാരം പാത്രിയർക്കീസിനു മാത്ര മാണെന്ന് ഘോരഘോരം വാദിയ്ക്കുമ്പോൾത്തന്നെ ഈ മൂറോനെ അവമതി യ്ക്കുകയോ നിരാകരിക്കുകയോ ചെയ്തില്ല. ഒരു വധുവിനെയും ശിശുവിനെയും രണ്ടാമത് മൂറോൻ പൂശുകയും ചെയ്തില്ല. '*ബസേലിയോസ് കാതോലിക്കാ എന്നു വിളിയ്ക്കുന്ന പുന്നൂസ് അവർകൾ*' എന്നു പേരു ചേർത്ത് ഒന്നാം പ്രതി യാക്കി സമുദായക്കേസ് ഫയൽ ചെയ്ത '*ആലുവായിലെ വലിയ തിരുമേനി*' എന്നറിയപ്പെടുന്ന കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ് പോലും അതിനു മുതിർന്നില്ല. അവർക്കു കാനോൻ അറിയാമായിരുന്നു. ദൈവഭയവും ഉണ്ടായിരുന്നു.

1958-ൽ മലങ്കരസഭാ സമാധാനം ഉണ്ടായ ശേഷം മലങ്കരസഭയിൽ ഉപ യോഗിച്ചു വന്നിരുന്നത് 1951-ൽ ഗീവർഗീസ് ദ്വിതീയൻ കൂദാശ ചെയ്ത മൂറോനാ യിരുന്നു. 1967-ൽ ബസേലിയോസ് ഔഗേൻ പ്രഥമൻ മൂറോൻ കൂദാശ നടത്തി. മുൻ യാക്കോബായ വിഭാഗത്തിലെ പല മെത്രാന്മാരും അവരുടെ സഹോദര ങ്ങളും അനേകം കത്തനാരുമാരും ഈ മൂറോനാൽ അഭിഷേകം ചെയ്യപ്പെട്ട താണ് എന്ന ചിലരുടെ വാദം കൂടി ഇവിടെ പരിഗണിയ്ക്കാം.

1967-ൽ കൂദാശ ചെയ്ത മൂറോനാണ് 1975-ൽ മുടക്കുമ്പോൾ മലങ്കരയിൽ ഉപയോഗത്തിലുള്ളത്. 1975-ൽ മുടക്കിനു മുമ്പ് ആ മൂറോൻ തീർച്ചയായും സാധുവായിരുന്നു എന്ന് മുൻ യാക്കോബായ പക്ഷത്തിനു സമ്മതിക്കാതെ തര മില്ല. കാരണം 1967-ലെ മൂറോൻ കൂദാശയ്ക്ക് അന്നത്തെ പാത്രിയർക്കീസ് ആശംസാ കല്പനപോലും അയച്ചിരുന്നു. 1975-നു ശേഷം ആ മൂറോന്റെ സ്ഥിതി എന്തായി? അതിന്റെ '*നൽവരവും*' കാതോലിക്കായുടേയും മെത്രാന്മാ രുടേയും പട്ടത്വത്തിന്റെ കൂടെ മുടക്കു കല്പനയാൽ ഉരിയപ്പെട്ടോ?

ഇനി മറ്റൊരു കൂട്ടരുണ്ട്. 1995-2002 കാലത്ത് മലങ്കരസഭയുടെ കുടക്കീ ഴിലേയ്ക്കു മടങ്ങിയ മുൻ യാക്കോബായ വിഭാഗക്കാർ. ഈ കാലഘട്ടത്തിൽ ജനിച്ച പെൺകുട്ടികളോക്കയും 18-25 എന്ന ഒത്ത വിവാഹ പ്രായത്തിൽ നിൽ ക്കുകയാണ്. അവരിൽ ഭൂരിപക്ഷത്തേയും സ്വാഭാവികമായും അഭിഷേകം ചെയ്തിരിക്കുന്നത് 1982-ൽ സഖാ പ്രഥമൻ പാത്രിയർക്കീസ് കൂദാശ ചെയ്ത മൂറോൻ കൊണ്ടാണ്. അവരെ എന്തുചെയ്യും? വീണ്ടും മൂറോൻ പൂശുമോ ഇല്ലയോ? പൂശുമെങ്കിൽ മലങ്കരസഭയിലേയ്ക്ക് മടങ്ങിയതിനാൽ അവരെ (അവരെ മാത്രം) അഭിഷേകം ചെയ്തപ്പോൾ സഖാ പ്രഥമൻ പാത്രിയർക്കീസ് കൂദാശ ചെയ്ത മൂറോൻ, ഇപ്പോൾ മുൻ യാക്കോബായ വിഭാഗത്തിലെ ചിലർ വിശേഷിപ്പിക്കുന്നതുപോലെ, '*കാച്ചിയ എണ്ണ*' മാത്രമായോ?

ദേശകുറിയുടെ കാര്യം. ഇന്ന് മുൻ യാക്കോബായ വിഭാഗത്തിലെ ഒരു പട്ടക്കാരനും നൽകുന്ന ദേശകുറിക്ക് നിയമസാധുതയില്ല. കാരണം നിയമാനു സൃതമായി നിയമിക്കപ്പെട്ട വികാരിക്കു മാത്രമാണ് ദേശകുറി നൽകാൻ അധി കാരം. ദേശകുറി നിഷേധിപ്പെട്ട ആരെങ്കിലും കോടതിയെ സമീപിക്കുകയോ, ആ പള്ളിയുടെ നിയമനുസൃത വികാരിയായി നിയമിക്കപ്പെട്ടിരിക്കുന്ന പട്ട ക്കാരന്റെ കൈയിൽനിന്നും ദേശകുറി വാങ്ങിക്കുകയോ ചെയ്താൽ? ഇടവ കയ്ക്കു വിവാഹവരുമാനനഷ്ടം ആവും ആത്യന്തികഫലം. ഇനി നിയമാനു സൃത വികാരിയുടെ ദേശകുറി വേണമെന്നു മലങ്കരസഭ നിർബന്ധം പിടി ച്ചാലോ? പ്രാദേശിക സുന്നഹദോസിന്റെ തീരുമാനം ഗോപി!

കാനോനികവും സാധുവുമായ മാമോദീസ മുങ്ങി മൂറോനഭിഷേകം പ്രാപി ക്കാത്ത ഒരാൾക്കും യാതൊരു കൂദാശയും നൽകാൻ ഓർത്തഡോക്സ് സഭകൾ അനുവദിയ്ക്കുന്നില്ല. ഔഗേൻ പ്രഥമൻ കൂദാശ ചെയ്ത മൂറോന് തകരാറി ല്ലെന്നു വാദത്തിനുവേണ്ടി സമ്മതിച്ചാൽത്തന്നെ 1977-ൽ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ മൂറോൻ കൂദാശ ചെയ്തു. ആ സംഭവം കഴി ഞ്ഞിട്ട് 43 വർഷമായി. ആ മൂറോനാൽ അഭിഷേകം ചെയ്യപ്പെട്ടവർക്ക് മുൻ യാക്കോബായ പക്ഷത്തിന്റെ വാദപ്രകാരമാണങ്കിൽ വി. കർബാന, വിവാഹം, പട്ടത്വം ആദിയായി യാതൊരു കൂദാശയും നൽകാൻ പാടില്ല! 1977-നടുത്ത് ഈ മൂറോൻ സ്വീകരിച്ചവർക്ക് മക്കളും ഒരു പക്ഷേ കൊച്ചുമക്കളും ആവാൻ സമയമായി. അത്തരം എത്ര ആയിരങ്ങൾക്ക് ഇക്കാലത്തിനിടയിൽ മുൻ യാക്കോബായ പക്ഷത്തെ മേല്പട്ടക്കാരും പട്ടക്കാരും സകലമാന കൂദാശകളും നൽകിയിട്ടുണ്ട്? 1975-ലെ മുടക്കു കല്പന അവലംബിച്ചാൽ ഇപ്രകാരം '*...സംബന്ധിക്കുകയോ സഹകരിക്കുകയോ ചെയ്യുന്ന മെത്രാപ്പോലീത്താമാരോ വൈദികരോ അത്മായക്കാരോ ആയ എല്ലാ ആളുകളും വി. സഭയുടെ സംസർഗ്ഗ ത്തിനുള്ള അർഹത സ്വയം നഷ്ടപ്പെടുത്തിയ വിശ്വാസത്യാഗികളും സഭയ്ക്ക് അന്യന്മാരുമായി പരിഗണിക്കപ്പെടുന്നതാണെന്നും....*' പാത്രിയർക്കീസ് പ്രഖ്യാ പിച്ചിട്ടുണ്ട്. ഇപ്പോൾ ഈ വൈദീകരുടെ കാര്യം എങ്ങിനെയാവും?

ദേവാലയ ശുശ്രൂഷകൾ പോകട്ടെ, ഇതേ കാരണത്താൽത്തന്നെ സ്വന്തം സ്വന്ത-ബന്ധുജനങ്ങളാണെങ്കിലും മലങ്കരസഭാംഗങ്ങളുടെ ഭവനങ്ങളിൽ നട ക്കുന്ന ഭവനകൂദാശ, മരണാനന്തര കർമ്മങ്ങൾ മുതലായവയിൽ പങ്കെടുക്കുന്ന മുൻ യാക്കോബായ പക്ഷത്തെ മേല്പട്ടക്കാരും പട്ടക്കാരും കുറഞ്ഞത് 2020 ഓഗസ്റ്റ് 20 മുതലെങ്കിലും '*സമ്പർക്കവ്യാപന സിദ്ധാന്തപ്രകാരം*' മുടക്കപ്പെ ട്ടവരാകില്ലേ? അതോ ഇനി അത്തരം '*പോക്കുവരത്തുകൾ*' ഇനി വേണ്ടന്നു വയ്ക്കുമോ?

ഇതിനൊക്കെയുള്ള ഉപശാന്തികൾ പത്രസമ്മേളനത്തിൽത്തന്നെ സുന്നഹ ദോസ് സെക്രട്ടറി വിശദീകരിക്കുന്നുണ്ട്. ഭക്തജനങ്ങൾക്ക് ബുദ്ധിമുട്ട് ഉണ്ടാക്ക രുതെന്നും, പട്ടക്കാർ വിവേചന ബുദ്ധിയോടെ ഈ തീരുമാനങ്ങൾ നടപ്പാക്കണ മെന്നും, '*നല്ലവരായ മെത്രാൻ കക്ഷിക്കാരുടെ കാര്യത്തിൽ*' അനുഭാവപൂർവം പെരുമാറണമെന്നും ആണ് അവയുടെ രത്നച്ചുരുക്കം. ചുരുക്കത്തിൽ, ആളും തരവും കണ്ട് മൂറോൻ പൂശുകയോ പൂശാതിരിയ്ക്കുകയോ ചെയ്യാം. അതാ യത്, ചിലപ്പോഴൊക്കെ മലങ്കരസഭയുടെ മൂറോൻ സംപൂജ്യം, മറ്റു ചിലപ്പോൾ അതേ മൂറോൻ വട്ടപ്പൂജ്യം! ഇതെങ്ങനെ ശരിയാകും?

കുറെ കൈയ്യടി വാങ്ങാനും അപൂർവം ചില സ്ഥലങ്ങളിലെങ്കിലും കലഹ ങ്ങൾ സൃഷ്ടിക്കാനുമല്ലാതെ ഈ സുന്നഹദോസ് നിശ്ചയംകൊണ്ട് മറ്റ് എന്തെ ങ്കിലും പ്രയോജനമുണ്ടോ? അദ്ധ്യക്ഷം വഹിച്ചവരും, പ്രസ്താവിച്ചവരും, കൈയടിച്ചു പാസാക്കിയവരും ഒന്നു ചിന്തിക്കണം. 1911 മുതൽ സമീപകാലം വരെ മുൻ പാത്രിയർക്കീസ് പക്ഷത്തെ നയിച്ച മേല്പട്ടക്കാർ ഇത്തരമൊരു ഹീനപ്രവർത്തിക്കു മുതിരുമായിരുന്നോ? ഇപ്പോഴത്തെ അന്ത്യോഖ്യാ

പാത്രിയർക്കീസ് ഈ നടപടിക്കു കൂട്ടു നിൽക്കുമോ?

1975-ലെ മുടക്കിന്റെ തൃണമൂല്യം മനസിലാക്കിയ മലങ്കരസഭ അന്നും ഇന്നും ആരോടും മുടക്ക് പിൻവലിക്കണമെന്ന് ആവശ്യപ്പെട്ടിട്ടില്ല. മുടക്ക് അതിന്റെ സർവ തലങ്ങളിലും കാനോൻ വിരുദ്ധവും അസാധുവുമാണന്ന ആദ്യ നില പാടിൽത്തന്നെ ഇന്നും മലങ്കരസഭ ഉറച്ചു നിൽക്കുകയാണ്. 1995-ലെ സുപ്രീം കോടതി ഭൂരിപക്ഷ ബഞ്ച് ഈ നിലപാട് നിരുപാധികം ശരിവെച്ചതോടെ ആ ആദ്ധ്യായം അവസാനിച്ചു. പക്ഷേ ആ ശൂന്യമാക്കപ്പെട്ട (null and void) മുടക്കിന്റെ പേരിൽ ഇപ്പോൾ കാണിക്കുന്ന വിക്രിയകൾ കാണുന്ന ആരെങ്കിലും നിർദ്ദിഷ്ട സമാധാന ചർച്ചകൾക്ക് മുന്നോടിയായി അന്ത്യോഖ്യാ പാത്രിയർക്കീസ്, നിലവിലില്ലാത്ത 1975-ലെ മുടക്ക് നിരുപാധികം പിൻവലിക്കണം എന്ന് ആവശ്യപ്പെട്ടാൽ അവരെ കുറ്റം പറയനാവില്ല.

തങ്ങളെ മുടക്കിയത് പിൻവലിക്കാൻ കൂപ്പുകൈകളോടെ അപേക്ഷിക്കുകയോ മുട്ടിലിഴയുകയോ ചെയ്യാൻ തയാറാകാതെയിരുന്ന മലങ്കരസഭ, മുടക്കിനു മുമ്പുതന്നെ പാത്രിയർക്കീസിനെ പുറംതള്ളാനുള്ള ആർജ്ജവത്വം കാണിച്ചിരുന്നു. 1970 മുതൽ ഊറിക്കൂടിയ പ. മാർത്തോമ്മാശ്ലീഹായുടെ പട്ടത്വം സിംഹാസനവും, ഡെലിഗേറ്റ് നിയമനം, '*ഹിസ് ഹോളിനസ്*' - ചുവന്നമഷി ഉപയോഗം, അമാലോഗിയാ മുതലായ വിഷയങ്ങൾ അപ്പോഴേയ്ക്കും തർക്കവിതർക്കങ്ങളിലൂടെയും കത്തിടപാടുകളിലൂടെയും വഷളായിരുന്നു. ഇതിനൊക്കെ മകുടം ചാർത്തിക്കൊണ്ട് പാത്രിയർക്കീസ് ഏകപക്ഷിയമായും നിയമവിരുദ്ധമായും മലങ്കരയിൽ മെത്രാന്മാരെ വാഴിച്ചുകൂട്ടുവാൻ തുടങ്ങി. ഇതിനു പരിസമാപ്തി കുറിച്ചുകൊണ്ട് 1974 ഓഗസ്റ്റ് 3-ന് മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസിനെ നിയമാനുസൃതം പുറംതള്ളി. സുന്നഹദോസ് നിശ്ചയങ്ങളുടെ പ്രസക്തഭാഗം.

> '... മേൽ പ്രസ്താവിച്ച വസ്തുതകൾ സസൂക്ഷ്മം വിചിന്തനം ചെയ്തതിൽ, പ. യാക്കൂബ് ശശശ പാത്രിയർക്കീസ് 1958-ൽ അദ്ദേഹത്തെ മലങ്കരസഭ സ്വീകരിച്ച വ്യക്തമായ വ്യവസ്ഥകളെ അവഗണിച്ച് ആ വ്യവസ്ഥകളിൽനിന്നു പിൻമാറിയിരിക്കുന്നു എന്നും, ഏതു ഭരണഘടനയ്ക്ക് വിധേയമായി അദ്ദേഹം സ്വീകരിക്കപ്പെട്ടുവോ ആ മലങ്കരസഭാ ഭരണഘടനയിൽ അനുശാസക്കപ്പെട്ടിട്ടുള്ള അവകാശപദവികൾ തന്നിമിത്തം സ്വയം അദ്ദേഹം നഷ്ടപ്പെടുത്തിയിരിക്കുന്നു എന്നും സുന്നഹദോസിനു ബോദ്ധ്യപ്പെടുകയും, സുന്നഹദോസ് അപ്രകാരം പ്രഖ്യാപിക്കുകയും ചെയ്യുന്നു...'

'*തള്ളപ്പെട്ടവനും ഉരിയപ്പെട്ടവനും*' ഇത്യാദി ആലങ്കാരിക ഭാഷയൊന്നും ഉപയോഗിച്ചിട്ടില്ലെങ്കിലും ഇത് ശരിക്കും ഒരു മുടക്കു തന്നെയായിരുന്നു. തന്റെ മോഹങ്ങൾ പൂവണിയുകയില്ലന്നും, മലങ്കരസഭ തന്റെ ഏകാധിപത്യപരമായ പ്രവർത്തനങ്ങളെ അംഗീകരിക്കില്ലന്നുമുള്ള തിരിച്ചറിവും, അന്ത്യോഖ്യാ പാത്രിയർക്കീസുമാർ ദിനംപ്രതിയെന്നോണം ഉപയോഗിക്കുന്ന *മുടക്ക്*' എന്ന വജ്രായുധം തനിക്കു പരിക്കുപറ്റുംവിധം തിരികെ ഏറ്റതിലുള്ള ജ്യാള്യതയും, അതിന്റെ പ്രതികാരബുദ്ധിയുമാണ് 1975-ലെ മുടക്കിൽ കലാശിച്ചത്.

ഈ ജാള്യതയുടെ ബാക്കിപത്രമാണ് 1975 ജനുവരി 10-ന് കാതോലിക്കായെ സസ്പെന്റ് ചെയ്തുകൊണ്ടുള്ള പാത്രയർക്കീസിന്റെ 15/75-ാം നമ്പർ കത്ത്. കത്ത് നിരാകരിച്ചുകൊണ്ടും, '*...പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ 3-8-74 -ലെ തീരുമാനത്തിനു ശേഷം മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാഭരണഘടന അങ്ങേക്കു നൽകിയിരുന്ന എല്ലാ അധികാരവകാശങ്ങളും അങ്ങു സ്വയം നഷ്ടപ്പെടുത്തുകയും, അവ നഷ്ടപ്പെടുകയും ചെയ്തിരിക്കുന്നു...*' എന്ന് ഔഗേൻ പ്രഥമൻ തിരിച്ചടിക്കുകയും ചെയ്തു. തുടർന്ന് കാതോലിക്കായുടെ മറുപടി ശരിവെച്ചുകൊണ്ട് എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയം പാസാക്കുകയും, ആ വിവരം പാത്രിയർക്കീസിനെ സുന്നഹദോസ് സെക്രട്ടറി രേഖാമൂലം അറിയിക്കുകയും ചെയ്തു. ഇതിന്റെ പുറകയാണ് 1975-ലെ '*തിരുമുടക്ക് എഴുന്നള്ളി വന്നത്.*'

ഈ സംഭവ വികാസങ്ങളുടെ ബാക്കിപത്രമാണ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസ് 2019 സെപ്റ്റംബർ 27-ന് പൗരസ്ത്യ കാതോലിക്കായ്ക്ക് അയച്ച കത്തിൽ കാണുന്നത്. ആ കത്തിലെ '*...അങ്ങയുടെ മുൻ മുൻഗാമിയുടെ അദ്ധ്യക്ഷതയിൽ 1975-ൽ കൂടിയ സുന്നഹദോസിന്റെ അന്ത്യോഖ്യാ പാത്രിയർക്കീസുമായുള്ള സകലബന്ധവും വിഛേദിച്ചുകൊണ്ടും, അതുവഴി സ്വയം ശീർഷകത്വം പ്രഖ്യാപിച്ചുകൊണ്ടുമുള്ള തീരുമാനങ്ങൾ പരസ്യമായും വ്യക്തമായും പിൻവലിക്കണമെന്ന് അങ്ങയുടെ നല്ല മനസിനോട് നാം ആഹ്വാനം ചെയ്യുന്നു...*' (...We hereby call upon your good self to openly and catagorically withdraw the decisions taken by the Synod under your erstwhile predecessor in 1975 cutting off all connections with the Patriarch of Antioch, thus declaring autocephaly...) എന്ന ഭാഗം, കേവലം തന്നെ പുറംതള്ളുന്ന 1975-ലെ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ പിൻവലിക്കണമെന്ന അഭ്യർത്ഥന മാത്രമാണ്. ഇത്തരമൊരു അപേക്ഷ മലങ്കരസഭ ഇന്നുവരെ പുറപ്പെടുവിച്ചിട്ടില്ല. പുറപ്പെടുവിക്കുകയുമില്ല. കാരണം വ്യക്തം.

വി. കുർബാന, വി. മൂറോൻ മുതലായ കൂദാശകളെ നിസാരവൽക്കരിയ്ക്കുന്നത് തീക്കൊള്ളികൊണ്ടു തലചൊറിയുന്നതിന് തുല്യമാണെന്ന് ഇത്തരം പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നവർ മനസിലാക്കണം. ബൈസന്റൈൻ, നെസ്തോറിയ, റോമൻ കത്തോലിക്കാ എന്നീ വിശ്വസ ഐക്യമില്ലാത്ത സഭകളുടെ മൂറോൻപോലും ഓറിയന്റൽ സഭകൾ അംഗീകരിയ്ക്കുമ്പോൾ മലങ്കരസഭയുടെ മൂറോൻ മാത്രം അവിശുദ്ധം എന്നു തട്ടിവിടുന്നത് വിശ്വാസമൊന്നുമല്ല; വെറു യുദ്ധതന്ത്രം മാത്രമാണ്. സർക്കാർ രാജ്യനിയമം നടപ്പാക്കുമ്പോൾ അതിനു ആൾക്കൂട്ടത്തെ ഇളക്കിവിട്ട് തടയിടാനുള്ള ശ്രമത്തിൽ ഖുറാനും മൂറോനുമൊക്കെ ആയുധമാക്കുന്നവർ ആസന്നഭാവിയിൽ അതു തിരിച്ചടിക്കുമെന്നു കൂടി തിരിച്ചറിയണം.

1665-ൽ മലങ്കരയിലെത്തി വടക്കൻപറവൂർ മാർത്തൊമ്മൻ പള്ളിയിൽ കബറങ്ങിയ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ, 1668 കുംഭം 5-ന് പറവൂർ, കണ്ടനാട്, മുളന്തുരുത്തി പള്ളികളിലെ പട്ടക്കാർക്ക് അയച്ച കൽപ്പനയിലെ ഒരു ഭാഗം ഇവിടെ പ്രസക്തമാണ്. റോമാ സഭയിലൂടെയല്ലാതെ രക്ഷയില്ലാ എന്ന റോമൻ വാദത്തെ ഖണ്ഡിച്ചുകൊണ്ട് അദ്ദേഹം എഴുതുന്നു:

> '...ഈ ഇടവകയിലെ അസംഖ്യം മെത്രാന്മാരും, പട്ടക്കാരും, ശെമ്മാശന്മാരും, സ്ത്രീപുരുഷന്മാരും (മാർത്തോമ്മാ ശ്ലീഹാ മുതൽ) ആയിരത്തി അറുന്നൂറു കൊല്ലങ്ങൾക്കിടയിൽ മരിച്ചുപോയിട്ടുണ്ട്. അവരെല്ലാവരും നരകത്തിന് അവകാശികളായിപോയെന്ന് നിങ്ങൾ വിചാരിക്കുന്നവൊ? ഒരിക്കലുമില്ല. അങ്ങനെ പറയുന്നവർ ദൈവദൂഷകന്മാരാകുന്നു. അവരിൽ പിശാചു വസിക്കുന്നു...'

മുടക്കും മൂറോനും എടുത്തു ആയുധമാക്കി തലങ്ങുംവിലങ്ങും വീശുന്ന മുൻ യാക്കോബായ വിഭാഗം നേതൃത്വത്തിനുള്ള ഏറ്റവും പ്രസക്തമായ ഉപദേശം അബ്ദൽ ജലീൽ ബാവായുടെ ഈ സന്ദേശമാണ്. ❑




**പഴഞ്ഞി മൂലേപ്പാട് കൊളളന്നൂർ വിൽസൻ-സിജ എന്നിവരുടെ മകൻ വിൽബിനെ ഫാ. ഗീവർഗ്ഗീസ് എന്ന നാമധേയത്തിൽ പുലിക്കോട്ടിൽ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് പഴഞ്ഞി കത്തീഡ്രലിൽ വെച്ച് 2020 ഒക്ടോബർ 7-ന് കശ്ശീശ്ശാ പദവിയിലേക്ക് ഉയർത്തി.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




കഥ

# വൈദ്യന്റെ മുറിവ്

ഫാ. ബിജേഷ് ഫിലിപ്പ്

ആ അദ്ധ്യാപികയോടു ഞാനിങ്ങനെ പറഞ്ഞു തുടങ്ങി.

“മാഡത്തിന്റെ സ്നേഹിതർ പഠിപ്പിക്കുന്ന സ്കൂൾ വളരെ പഴക്കമുള്ളതാണല്ലോ, അവർ അവിടെ പഠിപ്പിക്കാൻ തുടങ്ങിയിട്ട് കുറേ വർഷങ്ങളായതല്ലേ. എന്നാൽ സമാധാനമായി നല്ല നിലയിൽ പ്രവർത്തിച്ചുവന്നിരുന്ന പ്രസിദ്ധമായ എം.ജി.എം. സ്കൂളിൽ ആ ഏഴ് അധ്യാപകർ ചേർന്ന് കഴിഞ്ഞ വർഷം മാനേജ്മെന്റിനോട് എതിർത്ത് ഒരു സമാന്തര ഭരണസംവിധാനം ഉണ്ടാക്കി. അങ്ങനെ എട്ടു മുതൽ പത്തു വരെ ക്ലാസ്സുകളിൽ അവർ ക്ലാസ് അധ്യാപകരായിരുന്ന ഡിവിഷനുകളിലെ വിദ്യാർത്ഥികളെ സ്വാധീനിച്ച് ഫീസ് നേരിട്ടുവാങ്ങി അവിടെ മറ്റ് അധ്യാപകരെയും ക്രമീകരിച്ച് ഒരു സ്കൂളിനകത്ത് മറ്റൊരു സ്കൂളു കൂടെ ഉണ്ടാക്കി എന്നു വിചാരിക്കുക.”

“ഇതെന്തു നോൺസെൻസ് ആണീ പറയുന്നത്, എന്റെ ചോദ്യത്തിന് ഉത്തരം മുട്ടുന്നെങ്കിൽ അതു പറഞ്ഞാൽ പോരെ, ഈ സ്കൂളുമായിട്ട് അതിനെന്തു ബന്ധമാ?” സുമിതാ മാഡം ഇടയ്ക്കു കയറി പറയാൻ ശ്രമിച്ചു.

അല്പം സഹിഷ്ണുത വേണം. ഇതൊന്നു പറഞ്ഞു പൂർത്തീകരിക്കുവാൻ സമയം തരണമെന്നു പറഞ്ഞ് ഞാൻ തുടർന്നു...

ആ അധ്യാപകരുടെ ഈ വിഭാഗീയ നടപടിയിൽ സ്കൂൾ മാനേജ്മെന്റിന്റെ ഭാഗത്തു നിന്നു മാത്രമല്ല, കുട്ടികളുടെ ഇടയിൽ നിന്നും പ്രതിഷേധമുണ്ടായി. വിദേശ സ്കൂളിനോടുപോലുമുള്ള അഫിലിയേഷൻ പറഞ്ഞും അല്പം കടുത്ത നടപടികളിലൂടെയും ആ ക്ലാസ്സുകളിലെ ഒരു നല്ല ശതമാനം കുട്ടികളെയും അവർ കൂടെ നിർത്തുവാൻ ശ്രമിച്ചു.

എന്നാൽ മിക്ക ക്ലാസ്സുകളിൽ നിന്നും കുറേ കുട്ടികൾ പരമ്പരാഗത സ്കൂൾ മാനേജ്മെന്റിനോടുള്ള വിശ്വസ്തതയിൽ ആ ക്ലാസ്സുകൾ വിട്ടിറങ്ങിപ്പോന്നു.

തർക്കത്തിൽ അകത്തായവരുടെയും പുറത്തായവരുടെയും എല്ലാ പൂർവ്വികരും ഇവിടെ തന്നെയായിരുന്നു പഠിച്ചിരുന്നതും. അങ്ങനെ ക്ലാസ്സ് വിട്ട് പോരാൻ നിർബന്ധിതരായവർ സ്കൂൾ മൈതാനത്ത് വെയിലത്തും മഴയത്തും നിന്നു പഠിച്ചു. മാനേജ്മെന്റ് അവർക്ക് പുതിയ അധ്യാപകരെ നിയമിച്ചു. വളരെ സന്തോഷത്തോടെ കഴിഞ്ഞ കുട്ടികളുടെ ഇടയിൽ വിദ്വേഷം വളർന്നു. ചില ക്ലാസ്സുകളിൽ മാത്രം പുതിയ സംവിധാനത്തോടു താല്പര്യമില്ലെങ്കിലും പല വിദ്യാർത്ഥികളും അവിടെത്തന്നെ തുടർന്നു.

സ്വാഭാവികമായും ഇങ്ങനെയൊരു സാഹചര്യത്തിൽ കേസുണ്ടാകുമല്ലോ. എം.ജി.എം. സ്കൂളിലും അതു സംഭവിച്ചു.

നാലര മാസം കേസു തുടർന്നു.

“വിഡ്ഢിത്തം വിളിച്ചു പറയുന്നതിനൊരതിരില്ലേ; ഏതെങ്കിലും സ്കൂളിൽ ഇങ്ങനെയൊരു സംഭവം അരങ്ങേറുമോ? സ്കൂൾ പ്രിൻസിപ്പാൾ പരാതിപ്പെട്ടാൽ പോലീസ് വന്ന് അവരെ ഇറക്കുകയില്ലേ? അല്ലെങ്കിൽ അവരെ സ്കൂൾ കോമ്പൗണ്ടിലേക്ക് കയറ്റാതിരുന്നാൽ പോരേ.”

സുമിതാ മാഡത്തോട് ‘കഥയുടെ ഇടയ്ക്കു കയറി വെടി വയ്ക്കരുതെന്ന് പറഞ്ഞു’ ഞാൻ തുടർന്നു.

കേസു നടക്കുമ്പോഴും ഇതൊന്നു രമ്യമായി പരിഹരിക്കാൻ ഔദ്യോഗികമായും അനൗദ്യോഗികമായും പല പരിശ്രമങ്ങളും നടന്നെങ്കിലും പരിഹാരമായില്ല.

ഒടുവിൽ അനേകനാളുകളുടെ വ്യവഹാരങ്ങൾക്കൊടുവിൽ പരമോന്നത കോടതിയിൽ നിന്നു വിധി വന്നു. എം.ജി.എം സ്കൂളിൽ സമാന്തരമായി മറ്റൊരു സ്കൂൾ നടത്താൻ പാടില്ല.

മാഡത്തിന്റെ കൂട്ടുകാർ ആ വിധി മാനിക്കാതെ തുടരാൻ ശ്രമിച്ചപ്പോൾ പോലീസ് ഇടപെട്ട് ഭരണമാറ്റം ഉറപ്പുവരുത്തുവാൻ ശ്രമിച്ചു. രണ്ടു ക്ലാസ്സുകളിൽ വിധി നടപ്പാക്കിയപ്പോൾ, ലീനാ മാഡത്തിന്റെയും യെൽദോ മാഷിന്റെയും ക്ലാസ്സിലെ ഭൂരിഭാഗം വിദ്യാർത്ഥികളെയും കൂട്ടി അവർ അവിടെ നിന്നിറങ്ങി.



എന്നാൽ അവർ അടങ്ങിയിരുന്നില്ല. സമര പരിപാടികളും പ്രതിഷേധങ്ങളും തുടർന്നു.

‘സ്വന്തം ക്ലാസ്സുകളിൽ’ നിന്ന് ബലപ്രയോഗത്തിലൂടെ തങ്ങളെ ഇറക്കിവിട്ടെന്ന് പറഞ്ഞു മാധ്യമങ്ങളിലൂടെ ചിത്രമുൾപ്പെടെ പ്രചരിച്ചപ്പോൾ സമൂഹത്തിന്റെ വിവിധ തുറകളിലുള്ള പല നേതാക്കളുടെയും പിന്തുണ ലഭിച്ചു.

‘നീതി’ക്കായുള്ള പോരാട്ടത്തിന്, അവരോടു ഐക്യദാർഢ്യം പ്രഖ്യാപിച്ചവരെയും ഒക്കെ കൂട്ടി അവർ സ്കൂളിലേക്കു വരാൻ തീരുമാനിച്ചു.

ഈ വാർത്ത നാട്ടിലെങ്ങും കോളിളക്കം സൃഷ്ടിച്ചു. അങ്ങനെ അവരെല്ലാം സ്കൂളിൽ വന്നപ്പോൾ കാണുന്നത് കോടതി വിധി സമ്പാദിച്ച മാനേജ്മെന്റിനോടുള്ള വിശ്വസ്തതയിൽ പിന്തുണ പ്രഖ്യാപിച്ചുകൊണ്ട് ചില പ്രമുഖരുൾപ്പെടെ വളരെയധികം ആളുകൾ അവിടെ വന്നു കൂടിയിരിക്കുന്നതാണ്. ഇന്റലിജൻസ് റിപ്പോർട്ട് ഉണ്ടായിരുന്നതുകൊണ്ട് ഒരു വലിയ പോലീസ് സന്നാഹം അവിടെ തമ്പടിച്ചിരുന്നു. പോർവിളികളുടെ ശബ്ദം നഗരത്തെ ഒരു ഭൂകമ്പം എന്നവിധം വിറപ്പിച്ചു.

തക്കസമയത്ത് എത്തിച്ചേർന്ന ഡിസ്ട്രിക്ട് കളക്ടർ അവരെയെല്ലാം അനുനയിപ്പിച്ച് പറഞ്ഞു വിടാൻ നോക്കി. എന്നാൽ രണ്ടു മണിക്കൂർ കഴിഞ്ഞിട്ടും ആൾക്കൂട്ടം പിരിഞ്ഞുപോയില്ല. ആരാവാരം കൂടിവരികയും ചെയ്തു. പെട്ടെന്ന് ഉദിച്ച ഒരു ബുദ്ധിയിൽ കളക്ടർ സാർ അപ്പോൾ സ്കൂൾ പ്രിൻസിപ്പാളിനോട് ആലോചിച്ച് മൈക്കിലൂടെ ജനക്കൂട്ടത്തെ നോക്കി വിളിച്ചുപറഞ്ഞു.

“എല്ലാവരും പുറത്തു കിടന്ന് ബഹളമുണ്ടാക്കേണ്ട. സ്കൂൾ ഓഡിറ്റോറിയത്തിലേക്കു കയറി ഇരിക്കണം. നമ്മളൊരു പബ്ലിക് മീറ്റിംഗ് നടത്തുകയാണ്. ഇരുപക്ഷത്തു നിന്നും നാലു പേർ വീതം അവരവരുടെ പക്ഷത്തെ പ്രതിനിധീകരിച്ച് ഏഴു മിനിറ്റ് വീതം സംസാരിക്കാൻ അവസരമുണ്ടാകും. ആരൊക്കെയാണ് സംസാരിക്കുന്നത് എന്നറിയിക്കേണം.”

അത്ഭുതമെന്നു പറയട്ടെ ആ പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിന് ഉദ്ദേശിച്ച രീതിയിലുള്ള കാലതാമസമോ പ്രതിസന്ധികളോ അവിടെ ഉണ്ടായില്ല.

“ഇവരെയെല്ലാം കൂടി ഒരുമിച്ച് ഓഡിറ്റോറിയത്തിൽ കയറ്റി ഇരുത്താൻ ശ്രമിക്കുന്ന ഈ കളക്ടർക്ക് ശരിക്കും ഐ.എ.എസ്. ഉണ്ടോ?. അവിടെ ഉണ്ടാകാനിടയുള്ള കലാപത്തെക്കുറിച്ച് ഒരു ധാരണയുമില്ലേ!”

സുമിതാ മാഡത്തിന്റെ ഈ അഭിപ്രായം കേട്ട ഞാൻ തന്നെ അല്പം അന്ധാളിച്ചു.

ഞാൻ “മാഡം ഇതൊരു കഥയാണെന്നു മറന്നുപോയെന്നു തോന്നുന്നല്ലോ”

പെട്ടെന്ന് ഞെട്ടിയുണർന്ന് മാഡം സോറി പറഞ്ഞു.

യോഗം തുടങ്ങുമ്പോൾ സ്റ്റേജിൽ നന്നാലു പ്രതിനിധികളും കളക്ടറും ഇരുന്നു. മീറ്റിംഗ് ആരംഭിക്കും മുമ്പ് ഇരുവശത്തു നിന്നും ഓരോരുത്തരും കളക്ടറുടെ അടുക്കലേക്ക് വന്ന് ഒരു കാര്യ പറഞ്ഞു. ‘ഇരുവശവും കേട്ടിട്ട് സാറ് സമാധാനപരമായ പരിഹാരം നിർദ്ദേശിച്ചു കഴിഞ്ഞു മാത്രമേ ഞങ്ങളിവിടെ നിന്നു പോകൂ.’

കളക്ടർ സാർ ഒന്നും മിണ്ടാതം കുറേസമയം ഇരുന്നു.

“എന്തു പരിഹാരം? എന്തു പറഞ്ഞാലും ഇവിടെ നിന്നും ഇറങ്ങിപോകേണ്ടിവരുമെന്നു തോന്നുന്നില്ല. പ്രതിനിധികളായി അദ്ധ്യാപകർ, വിദ്യാർത്ഥികൾ, വക്കീലന്മാർ, രാഷ്ട്രീയ നേതാക്കന്മാർ തുടങ്ങി പലരും സ്റ്റേജിൽ ഇരിക്കുന്നു. താഴെ നൂറുകണിക്കാനാളുകൾ വീകാരധീനരായി തങ്ങളുടെ വാദമുഖങ്ങൾ

നിരത്തുന്നതിന്റെ കോലാഹലം ഇപ്പോൾ തന്നെ കേൾക്കാം. ഇവിടെയൊരു സംഘർഷമുണ്ടായാൽ വന്നെത്തിയിരിക്കുന്ന പോലീസിനെക്കൊണ്ട് ഇത് അമർച്ച ചെയ്യാൻ കഴിയുമെന്ന് തോന്നുന്നില്ല." കളക്ടർ സാറിന്റെ ഉള്ളുരുകി..

ആ സമയം ഒട്ടും പ്രതീക്ഷിക്കാത്ത ഒരു സംഭവം ഉണ്ടായത് അധികമാരും അറിഞ്ഞില്ല. താൻ ഏറ്റവും ആദരിക്കുന്ന ആ വൈദ്യൻ ഓഡിറ്റോറിയത്തിന്റെ തെക്കുകിഴക്കേ കോണിൽ വരാന്തയിലേക്ക് മാസ്ക്ക് ധരിച്ച് കയറി വന്നു. എങ്കിലും ആ പ്രസരിപ്പുള്ള കണ്ണുകളും ചെമ്പൻ മുടിയും ദൂരെ കണ്ടപ്പോഴേ സാറിന് ആളെ തിരിച്ചറിയാൻ കഴിഞ്ഞു.

വൈദ്യനെക്കണ്ട് കളക്ടർ സ്റ്റേജിൽ നിന്നും എഴുന്നേറ്റ് അടുത്തു നിന്ന പോലീസുകാരനെ വിട്ട് അദ്ദേഹത്തെയും വിളിപ്പിച്ച് ആ ഹാളിന്റെ മുൻഭാഗത്തു കൊണ്ടെയിരുത്തി. ഒട്ടും താമസിയാതെ യോഗം ആരംഭിച്ചു.

തർക്കമുള്ള ക്ലാസ്സുകളിലെ വിദ്യാർത്ഥികളുടെ ഭൂരിപക്ഷ താല്പര്യം അനുസരിച്ച് ക്ലാസ്സ് മുറികൾ വിട്ടുകൊടുക്കണമെന്നും, തങ്ങളെ മറ്റൊരു സ്കൂളായി ഈ ക്യാംപസിൽ തുടരാൻ അനുവദിക്കണമെന്നും, കുറെ നാളുകളായി ഒരു വിഭാഗം അധ്യാപകരുടെ കൈവശമായതുകൊണ്ടും വിദ്യാർത്ഥികൾക്കുപോലും ഒരുമിച്ച് ചേർന്നു പോകാൻ പറ്റാത്ത സ്ഥിതിയിലായിരിക്കുന്നതുകൊണ്ടും കളക്ടർ ഒരു ഓർഡർ ഇറക്കിയാണെങ്കിലും അവർക്കു തൽസ്ഥിതി തുടരാൻ ഇടയാക്കണമെന്നും ഒക്കെ ചിലർ വാദിച്ചു.

ഒരാൾ ക്രിസ്തുവിനെ ഉദ്ധരിച്ച് സ്നേഹത്തെക്കുറിച്ചും ദൈവമക്കളുടെ സമാധാനം ഉണ്ടാക്കാനുള്ള നിയോഗത്തെക്കുറിച്ചുമൊക്കെ തന്റെ പ്രസംഗത്തിൽ പറഞ്ഞു.

വേറൊരാൾ കോടതി വിധിയുടെയും സ്കൂൾ ഭരണഘടനയുടെയും പ്രാധാന്യം എടുത്തു പറഞ്ഞുകൊണ്ട് എന്തു വില കൊടുത്തും അതു നടപ്പാക്കി ഈ സ്കൂളിന്റെയും സമൂഹത്തിന്റെയും ക്ഷേമവും സമാധാനവും ഉറപ്പാക്കണമെന്ന് ആവശ്യപ്പെട്ടു.

ഈ തർക്കത്തിന്റെ ആദ്യനാളുകളിൽ തങ്ങൾ ഏതാനും പേർ ക്ലാസ്സിൽ കയറാൻ പറ്റാതെ മൈതാനത്തു വെയിലുകൊണ്ടിരുന്നതും മറ്റും ഒരു വിദ്യാർത്ഥി പ്രതിനിധി പറഞ്ഞപ്പോൾ കേൾവിക്കാരിലൊരാൾ ആ കഷ്ടതയുടെയും മറ്റും വീഡിയോ എടുത്തു പ്രചരിപ്പിക്കാൻ അന്നു സാമൂഹ്യമാധ്യമങ്ങളില്ലായിരുന്നല്ലോ എന്നു വിളിച്ചു പറഞ്ഞ് ഐക്യദാർഢ്യം പ്രഖ്യാപിച്ചു.

എട്ടാമതായി വന്ന ആൾ "ഇങ്ങനെയൊക്കെ ആണെങ്കിലും വിധി ബാധകമായിരിക്കുന്ന ക്ലാസ്സുകളിൽ നിന്ന് ആരും ഇറങ്ങിപ്പോകേണ്ടതില്ല" എന്നു പറഞ്ഞപ്പോൾ പലരും പലതും വിളിച്ചു പറഞ്ഞ് ഒന്നും കേൾക്കാൻ പറ്റാതെ വന്നു.

അപ്പോൾ കളക്ടർ എഴുന്നേറ്റുനിന്ന് 'സൈലൻസ് പ്ലീസ്' എന്നു വിളിച്ചു പറയുകയും ഹാളിൽ ഒരല്പം ശാന്തത വരികയും ചെയ്തു. എട്ടാമൻ തന്റെ പങ്കുവയ്ക്കൽ തുടർന്നു.

ഈശ്വരകൃപയാൽ ആ ക്ലാസ്സുകളിൽ തുടർന്നു പോയവരും തർക്കമുണ്ടായപ്പോൾ എം.ജി.എം സ്കൂളിനോടുള്ള വിശ്വസ്തതയിൽ പുറത്തുപോയവരും എല്ലാം ഒരുമിച്ചു വരാൻ സാധ്യമാകുമെന്ന തന്റെ ശുഭാപ്തിവിശ്വാസം സാധൂകരിക്കാനായി യെശയ്യാ പ്രവചനം പതിനൊന്നാം അദ്ധ്യായത്തിൽ നിന്നുള്ള ഒരു മനോഹര ചിത്രം അവതരിപ്പിക്കുകയുണ്ടായി.

'ചെന്നായും കുഞ്ഞാടും ഒരുമിച്ചു പാർക്കും, പശു കരടിയോടുകൂടെ മേയും, മനുഷ്യശിശു സർപ്പത്തിന്റെ പൊത്തിൽ കൈയിടും...' ആ ചിത്രം അവതരിപ്പിച്ച് ഈശ്വര സഹായത്താലും ദിവ്യമായ പരിജ്ഞാനത്താലും ജീവിതം രൂപാന്തരപ്പെടുമ്പോൾ അസാദ്ധ്യമെന്നു തോന്നുന്ന ഈ അഹിംസയും സഹവർത്തിത്വവും സാധ്യമാകുകയും ഏതാനും വർഷങ്ങളുടെ തുടർച്ചയായ പരിശ്രമങ്ങളിലൂടെ ഈ സ്കൂൾ ഏക ഭരണത്തിൽ സമാധാനത്തിന്റെയും ഐക്യത്തിന്റെയും ഉത്തമമാതൃകയായി ശോഭിക്കുകയും ചെയ്യുമെന്ന് പറഞ്ഞപ്പോൾ വിധി നടത്തിപ്പ് ഒഴിവാക്കാനുള്ള കുതന്ത്ര സ്വപ്നവാദമാണിതെന്ന് താഴെ നിന്ന് ചിലർ വിളിച്ചു പറയുന്നതു കേൾക്കാമായിരുന്നു.

പലരും കൂടുതൽ സമയമെടുത്ത് പ്രസംഗിച്ചതുകൊണ്ട് ഉദ്ദേശിച്ചതുപോലെ സന്ധ്യയ്ക്കുമുമ്പ് തീർക്കുവാൻ കഴിഞ്ഞില്ല. ഹാളിൽ വലിയ വൈദ്യുതി ബൾബുകൾ പ്രകാശിപ്പിച്ചപ്പോൾ പകലത്തിലേതിലും അധികം വെളിച്ചം അനുഭവപ്പെട്ടു.

മിക്ക പ്രസംഗങ്ങൾക്കിടയ്ക്കും ഒരാൾ അവസാനിപ്പിച്ച് അടുത്തയാൾ വരുമ്പോഴുമെല്ലാം തിരയിരമ്പം പോലെ ഹാളിൽ ഒരാരവം മുഴങ്ങിയിരുന്നു. എന്നാലിപ്പോൾ എട്ടാമത്തെ ആളും പറഞ്ഞു കഴിഞ്ഞപ്പോൾ ഹാൾ മുഴുവൻ എന്തെന്നില്ലാത്ത ഒരു ശാന്തത നിറഞ്ഞു നിന്നു.

കളക്ടറുടെ അവസാന വാക്ക് എന്തായിരിക്കുമെന്ന് കേൾക്കാൻ എല്ലാവരും ഉദ്വേഗത്തോടെ ഇരിക്കുകയായിരുന്നു. കളക്ടർ മൈക്ക് എടുത്തു പറഞ്ഞു.

"ഞാനല്ല ഇന്നിവിടെ അവസാനവാക്ക് പറയുന്നത്." മൂന്നു മാസം മുമ്പ് ഞാൻ കോവിഡ് ബാധിച്ച് അത്യാസന്ന നിലയിലായിരുന്നു. അന്നെനിക്ക് സൗഖ്യം നൽകിയ ഒരു വൈദ്യൻ ഈ ഹാളിലുണ്ട്. ആ സമയം ഞാൻ അദ്ദേഹത്തോട് സംസാരിച്ചപ്പോൾ അദ്ദേഹം ഒരു തികഞ്ഞ സാത്വികനായ ഒരു ഗുരുവാണെന്നു മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞു.. എല്ലാ പ്രസംഗങ്ങളും കേട്ടിരുന്ന അദ്ദേഹത്തെ ഒരു ഉപസംഹാരം പറയാൻ വളരെ സ്നേഹാദരവോടെ ഞാൻ ക്ഷണിക്കുകയാണ്.

ഒരു മടിയും പറയാതെ സൗമ്യമായ ചുവടുവെയ്പ്പിലൂടെ വൈദ്യൻ സ്റ്റേജിലേക്ക് കയറി വന്നു.

മാസ്ക്ക് മാറ്റാതെ തന്നെ അദ്ദേഹം പ്രസംഗിച്ചു തുടങ്ങി.

"പിതാവറിയാതെ അല്ലല്ലോ പിരിഞ്ഞുപോകാൻ ബുദ്ധിമുട്ടുള്ളതും രമ്യപ്പെട്ടൊന്നാകാൻ പ്രചോദിക്കുന്നതും ആയ ഒരു വിധി നിങ്ങൾക്ക് ലഭിച്ചത്. സകലത്തിന്റെയും അന്തസത്തയായ സ്നേഹം പഠിക്കാനും പ്രായോഗികമാക്കാനും ഇതും ഉപകരിച്ചാൽ എത്ര നന്ന്. ഹിന്ദിയും ഇംഗ്ലീഷും ശാസ്ത്രവും ചരിത്രവും ഒക്കെ വളരെ നന്നായി പഠിപ്പിച്ചാലും അടിസ്ഥാന സ്നേഹ സാഹോദര്യം നമ്മുടെ കുട്ടികളെ പഠിപ്പിക്കാൻ കഴിഞ്ഞില്ലെങ്കിൽ വിദ്യയുടെ ആലയങ്ങൾ പോലും വിദ്വേഷത്തിന്റെ ആലയങ്ങളുമായി ജീർണ്ണിച്ചുപോകും".

അടുത്ത വാചകം കേൾക്കുംമുമ്പേ കറന്റു പോകുകയും ഉടനെ "അയ്യോ" എന്ന ഒരു ആർത്തനാദം കേൾക്കുകയും ചെയ്തു. കലക്ടറുടെ തോളിൽ കല്ലുകൊണ്ടതിന്റെ വേദനയിലുള്ള കരച്ചിലായിരുന്നു അത്. നിമിഷങ്ങൾക്കകം വൈദ്യുതി തിരികെ വന്നപ്പോൾ കാണുന്നത് വൈദ്യൻ നിലത്തുവീണു കിടക്കുന്നതാണ്. അദ്ദേഹത്തിന്റെ നെറ്റിയിൽ കല്ലുകൊണ്ടൊഴുകിയ രക്തത്തിൽ കുതിർന്ന് നീല മാസ്കിപ്പോൾ ചുവന്നതായി മാറിയിരിക്കുന്നു. സ്വന്തം വേദന കടിച്ചമർത്തി കലക്ടറും സ്റ്റേജിലുണ്ടായിരുന്ന പ്രമുഖരും വൈദ്യനെ താങ്ങിപ്പിടിച്ച് കസേരയിലിരുത്തി. ഇതു കണ്ട് കൊച്ചുകുട്ടികൾ ഏങ്ങലടിച്ചു കരഞ്ഞു. ഇരുന്നുകഴിഞ്ഞപ്പോൾ വൈദ്യൻ അല്പം വെള്ളം കുടിക്കാൻ ആവശ്യപ്പെട്ടു. വെള്ളം കുടിക്കാനായി മാസ്ക് മാറ്റിയപ്പോഴാണ് ഹാളിൽ നിറഞ്ഞുനിന്ന പ്രകാശത്തെയും വെല്ലുന്ന ഒരു ദിവ്യ പ്രകാശം ആ വൈദ്യന്റെ മുഖത്തു തിളങ്ങുന്നത് കാണുന്നത്. കലക്ടർ പോലും അദ്ദേഹത്തിന്റെ മുഖം മുഴുവനായി ആദ്യം കാണുകയായിരുന്നു.

വെള്ളം കുടിച്ചുകഴിഞ്ഞപ്പോൾ വൈദ്യൻ ഇരിക്കുന്നിടത്തേയ്ക്ക് മൈക്ക് അടുപ്പിച്ചു വയ്ക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. ചേർത്തുവയ്ക്കപ്പെട്ട മൈക്കിന്റെ അടുക്കലേയ്ക്കടുത്തിരുന്ന് പതിഞ്ഞ സ്വരത്തിൽ അദ്ദേഹം തന്റെ കൈയ്യും മറ്റും ഉയർത്തി കാണിച്ചു പറഞ്ഞു."സകല വിദ്വേഷവും വ്യർത്ഥതകളും അതിജീവിച്ച് ദൈവസ്നേഹത്തിലും സഹോദരസ്നേഹത്തിലും വളരാൻ മനുഷ്യരെ സഹായിക്കാനായിരുന്നു മുൻപ് ഞാൻ അനുഭവിച്ച വേദനകളും. ഇപ്പോൾ ഇവിടെ വന്ന് നെറ്റിയിലും മുറിവേറ്റിരിക്കുന്നു. മുറിവുകളൊക്കെ തിരിച്ചു മുറിപ്പെടുത്തുവാനല്ല. മുറിവുകൾ മുറിവുകളെ സൗഖ്യമാക്കാനാണ്. അന്ന് എന്റെ ശിഷ്യനായ യോഹന്നാൻ ഒരു തവണ ഒരു യഹൂദ തീവ്രവാദിയുടെ വിദ്വേഷത്തോടും വെറുപ്പോടും ശമര്യരെ തീയിറക്കി നശിപ്പിക്കാൻ പറഞ്ഞപ്പോൾ എനിക്കുണ്ടായ വേദന ശമിച്ചത് അവൻ ക്രമേണ സ്നേഹത്തിന്റെ അപ്പോസ്തലനായി രൂപാന്തരപ്പെട്ടു വളർന്നപ്പോഴാണ് . ഇപ്പോൾ ഈ സ്കൂളിലുള്ള സകല കുട്ടികളെയും സ്നേഹം പഠിപ്പിക്കാനും ഭാവിയിൽ ഇവിടെ ചേർന്നു പഠിക്കാനുള്ള കുട്ടികൾക്കും അതു സാധ്യമാക്കാനും നിങ്ങൾക്കു കഴിയട്ടെ. നിങ്ങളുടെ സമാധാനവും ഐക്യവും കണ്ട് ഈ സ്കൂളിനു പുറത്തുള്ളവർ പോലും നിങ്ങളെ ഓർത്തു സന്തോഷിക്കാൻ ഇടയാകട്ടെ".

ഇങ്ങനെ പറഞ്ഞ് ആശീർവദിക്കാൻ എഴുന്നേൽക്കാൻ തുടങ്ങിയപ്പോൾ ഇടുപ്പിലേറ്റ കല്ലുകൊണ്ടുള്ള പൊട്ടൽ മൂലം നിൽക്കാൻ ബുദ്ധിമുട്ടി. ഇരുപക്ഷത്തിന്റെയും പ്രതിനിധികൾ കസേരയിൽ ഇരുത്തി വൈദ്യനെ ഒരുമിച്ചെടുത്ത്

പുറത്തേയ്ക്ക് കൊണ്ടുപോകുമ്പോൾ എല്ലാവരും എഴുന്നേറ്റു കൈകൂപ്പി നിൽക്കുകയായിരുന്നു.

സുമിതാ മാഡം ഒന്നും പറയാതെ എന്റെ മുഖത്തേയ്ക്ക് മാത്രം നോക്കിക്കൊണ്ടിരുന്നു.

കുറച്ചുനേരത്തെ നിശബ്ദതതയ്ക്കു ശേഷം അവർ ചോദിച്ചു. "ഞാൻ ഇപ്പോൾ കേട്ടത് ഒരു കഥ മാത്രമോ, അതോ ഒരുപമയോ അതോ ആ സ്കൂളിന്റെ ഇപ്പോഴത്തെ അവസ്ഥയുടെ ഒരു വിമർശന വിശകലനമോ?"

"മാഡം, എനിക്കും അത് കൃത്യമായി പറയുവാൻ കഴിയുന്നില്ല". ഞാൻ പറഞ്ഞു. സുമിത: "എനിക്കും പലതും മനസ്സിലാക്കാൻ സഹായിച്ചതിന് നന്ദിയുണ്ട്. ഞാൻ ആദ്യം ശുദ്ധവിഡ്ഢിത്തം എന്നു കരുതിയ സ്കൂൾ ഭാഷയിൽ തന്നെ പറയട്ടെ. എം.ജി.എം സ്കൂളിലെ എന്റെ കൂട്ടുകാരെന്നു താങ്കൾ പറഞ്ഞ വിഭാഗത്തിൽ ഒരധ്യാപകൻ, എന്റെ പിതാവിന്റെ ഇളയ സഹോദരനാണ്. ഈ തർക്ക കാലമത്രയും എം.ജി.എം. സ്കൂളിനോടുള്ള തികഞ്ഞ വിശ്വസ്തതയിൽ പ്രവർത്തിച്ച അധ്യാപികരിൽ ഒരാൾ എന്റെ അമ്മയുടെ സഹോദരിയാണ്. എന്റേതുപോലെ എത്രയെത്ര കുടുംബങ്ങളാണ് ഈ വിധത്തിൽ അതിവേദനപ്പെടുന്നത്."

വർത്തമാനം പെട്ടെന്ന് നിർത്തി ഒരു യാത്രപോലും പറയാതെ സുമിതാ മാഡം കുടയും ബാഗുമെടുത്ത് വാതിൽക്കലേയ്ക്ക് നീങ്ങി.

പറഞ്ഞു തീർക്കാതെ ഇത്ര വേഗത്തിലെങ്ങോട്ടാണെന്ന് ചോദിച്ചത് കേട്ട് മാഡം പുറകോട്ടു നോക്കി പറഞ്ഞു.

"പിതാവ് അറിഞ്ഞാണ് ഈ വിധി തന്നതെങ്കിൽ അവിടുത്തെ ആത്മാവ് സമാധാനത്തിനായി അതിനെ ഉപയോഗിക്കാനും സഹായിക്കും. സ്കൂളിന്റെ മുറിവ് സുഖപ്പെടാനായി മുറിവേറ്റ ആ വൈദ്യന്റെ വാക്കുകൾ നാം കേട്ടതാണല്ലോ. എത്രയും വേഗം അതനുസരിക്കണം, അവിടുത്തെ സഹായം തേടുകയും വേണം. അല്പവും സമയം വ്യർത്ഥമാക്കാതെ ഏക എം.ജി.എം, സമാധാന എം.ജി.എം ലക്ഷ്യമിട്ടു പ്രവർത്തിക്കണം. നമ്മുടെ കുഞ്ഞുങ്ങളുടെ മനസ്സിനെ നിർമ്മലീകരിക്കാനും സ്നേഹനിർഭരമാക്കാനും ഇനി ഓരോ നിമിഷവും ചിലവിടണം."

"ഞാൻ പോകുകയാ"

All the best മാഡം, പ്രാർത്ഥനയോടെ ഞാനും ഒപ്പമുണ്ടെന്ന് പറഞ്ഞത് ധൃതിയിൽ പുറത്തേയ്ക്കു നടന്ന അവർ കേട്ടുകാണുമോ എന്നറിയില്ല

'കൂടാം കൂട്ടാം കൂടണയും മുമ്പേ' എന്ന ഗാനത്തിന്റെ ഈരടികൾ മൂളിക്കൊണ്ട് അവർ കണ്ണിൽ നിന്നും മറയും വരെ ചാരിതാർത്ഥ്യത്തോടെ ഞാൻ അവരെ നോക്കി നിന്നു.






**കുന്നംകുളം തെക്കെ അങ്ങാടി സെന്റ് മത്ഥ്യാസ് ഓർത്തഡോക്സ് പള്ളിയിൽ വി. മത്ഥ്യാസ് ശ്ലീഹായുടെ ഓർമ്മപ്പെരുന്നാളിന് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.**



**കുന്നംകുളം തെക്കെ അങ്ങാടി സെന്റ് മത്യാസ് ഓർത്തഡോക്സ് പള്ളിയിൽ വി. മത്ഥ്യാസ് ശ്ലീഹായുടെ ഓർമ്മപ്പെരുന്നാളിൽ വൈദിക സേവനത്തിൽ പൂർണ്ണ സന്യാസജീവിതം സ്വീകരിച്ച ഫാ. ഇയ്യോബ് ഒ.ഐ.സി. യെ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് ഇടവകയുടെ പേരിൽ പൊന്നാടയണിയിച്ച് ആദരിച്ചു.**



**ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെ 71-ാം ജന്മദിനം പ്രമാണിച്ച് കൊല്ലാട് സെന്റ് പോൾസ് പള്ളിയിൽ നടന്ന അനുമോദന ചടങ്ങ്.**

**അയ്യൻപറബ് പള്ളി മുൻ കൈക്കാരനും, പോർക്കുളം സർവിസ് സഹകരണ ബാങ്ക് പ്രസിഡണ്ടുമായ കെ. ബി. തമ്പി മാസ്റ്ററുടെ മകൻ അജോയ് തമ്പിക്ക് കോയമ്പത്തൂർ കർപ്പകം യൂണിവേഴ്സിറ്റിയിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ ഡോക്ടറേറ്റ് ലഭിച്ചിരിക്കുന്നു**



**Eapen Cherian, Nalloor puthen veedu Arattupuha (member of the St. Mary's Orthodox Syrian church Arattupuha. is elected as the state treasure of "The Federation of senior citizens association's of Kerala, for the year 2020-2022. He took charge of the assignment on 1st. October 2020.**





# ദൈവവിഷയത്തിലെ സമ്പന്നത

## (സ്ലീബാ പെരുന്നാളിന് ശേഷം നാലാം ഞായർ)

**(വി. ലൂക്കോസ് 12:13-21)**


**ഫാ. യോഹന്നാൻ കെ.**

**(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)**


കോവിഡ്-19 രോഗത്തിന്റെ ഭീതിദമായ അവസ്ഥയിലൂടെ കടന്നുപോകുന്ന സമയത്താണ് ഇന്നത്തെ സദ്വിചാരത്തിന്റെ കുറിപ്പുകൾ എഴുതുന്നത്. എന്തു കൊണ്ടും ഇങ്ങനെയുള്ള അവസ്ഥയിൽ ചിന്തിക്കാവുന്നതും, ദൈവത്തിന്റെ കാരുണ്യം കൂടുതൽ ലഭിക്കേണ്ടതുമായ സാഹചര്യം മനുഷ്യന്റെ ജീവിതാവസ്ഥയിലുണ്ട് എന്ന് ഓർമ്മിപ്പിക്കുന്നതായ വേദഭാഗമാണ് ഇത്. ധനത്തിന്റേയോ, പേരിന്റെയോ, പദവിയുടേയോ, പ്രശസ്തിയുടേയോ യാതൊരു അലങ്കാരങ്ങളും ഒരുവന്റെ ആത്മീയ-ഭൗതിക ജീവിതത്തിന് ആധാരമാകുന്നില്ല എന്നുള്ളത് മൂഢനായ ധനികന്റെ ഉപമയിലൂടെ ക്രിസ്തു ചൂണ്ടിക്കാട്ടുന്നു. ദൈവസന്നിധിയിൽ സമ്പന്നനാകണം എന്നുള്ള ഉത്കടമായ വാഞ്ഛയാണ് ഒരുവനിൽ ഉണ്ടാകേണ്ടത്. ഇഹലോകജീവിതത്തിൽ ഭൗതികമായ സുഖസൗകര്യങ്ങൾ വാരിക്കൂട്ടുവാൻ അധ്വാനിക്കുന്നവർ യഥാർത്ഥത്തിൽ ദരിദ്രരാണ് എന്നുള്ള നേർവീക്ഷണം ക്രിസ്തു ഈ ഉപമയിലൂടെ കാണിച്ചുതരുന്നു.

ജീവിതത്തിൽ ഒരു കരുതലും വേണ്ട എന്നുള്ള ചിന്തയല്ല, മറിച്ച് കൂടുതൽ ഉത്കണ്ഠപ്പെടേണ്ടതില്ല എന്നാണ് ക്രിസ്തു വീക്ഷണം. 'നിത്യജീവന് അവകാശിയായിത്തീരുവാൻ ഞാൻ എന്തു ചെയ്യണം?' (ലൂക്കോസ് 10:25) എന്ന ന്യായശാസ്ത്രിയുടെ ചോദ്യത്തിനുത്തരമായി നല്ല ശമര്യാക്കാരന്റെ ഉപമ ക്രിസ്തു പഠിപ്പിച്ചതുപോലെ പിതൃസ്വത്ത് ഭാഗിക്കുവാനായി യേശുവിന്റെ ഇടപെടൽ അഭ്യർത്ഥിച്ചവന് മറുപടിയായി യേശു പറയുന്ന ഉപമയാണ് ഭോഷനായ ധനികന്റെ കഥ. ഇഹലോകത്തെ ധനസൗഭാഗ്യങ്ങളല്ല; മറിച്ച് ദൈവവിഷയമായി സമ്പന്നനാകണം എന്നുള്ളതാണ് ഒരുവന്റെ ആത്യന്തിക ജീവിതലക്ഷ്യം എന്ന് ക്രിസ്തു പുരുഷാരത്തോട് പറയുന്നു. ഈ ഉപമയിൽക്കൂടി ഭൗതിക സമ്പത്തിനെപ്പറ്റിയുള്ള ക്രിസ്തുവിന്റെ മനോഭാവവും നമുക്ക് മനസ്സിലാക്കാവുന്നതാണ്.

**1. ദൈവസന്നിധിയിലുള്ള സമ്പന്നത, 'ഞാൻ' എന്ന ഭാവം ഇല്ലാത്തവർക്കുള്ളതാണ്**

'തിന്നുക, കുടിക്കുക, ആനന്ദിക്കുക' എന്ന തത്ത്വചിന്തയിൽ (എപ്പിക്യൂറിയനിസം) അധിഷ്ഠിതമാണ് ഈ ഉപമയിലെ ധനവാന്റെ ജീവിതം. 'ഞാൻ', 'എന്റേത്' എന്നുള്ള ഭാവമാണ് ധനവാന്റെ മനോഭാവത്തിലും, വാക്കുകളിലും പ്രകടമായി കാണുന്നത്. തന്റെ ഭൂമിയിലെ വിളവ് നൂറുമേനി വർദ്ധിപ്പിച്ച ദൈവത്തിന്റെ കരുതലിനെ അയാൾ മറക്കുന്നു. അതിനുവേണ്ടി അധ്വാനിച്ച ജോലിക്കാരെ അയാൾ മറക്കുന്നു. 'തനിക്ക് ലഭിച്ച സമ്പത്തിന് താൻ മാത്രം അവകാശി' എന്നുള്ള ചിന്തയിൽ തനിക്കുവേണ്ടിത്തന്നെ അത് സ്വരൂപിച്ചു വെക്കുവാനാണ് അയാൾ ശ്രദ്ധ വെക്കുന്നത്. അങ്ങനെ മറ്റു മനുഷ്യരെ മറന്ന് സ്വന്തം സുഖസൗകര്യങ്ങൾ വർദ്ധിപ്പിക്കുന്നതിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുന്നു. ഈ ധനവാൻ, ദൈവസന്നിധിയിൽ വെറും ദരിദ്രനാണ് എന്നുള്ള സന്ദേശമാണ് ക്രിസ്തു നൽകുന്നത്. ധനവാന്റേയും ലാസറിന്റേയും ഉപമയിൽക്കൂടിയും (ലൂക്കോസ് 16:19-31) ക്രിസ്തു ഈ സന്ദേശം നൽകുന്നുണ്ട്. വിളവിന്റെ ആദ്യഫലം ദൈവത്തിനുള്ളതാണ് (ആവർത്തനം 26:1-4; 8-11; ലേവ്യ 23:9-14). വിളവെടുക്കുമ്പോൾ വയലിന്റെ അരികു തീർത്തു കൊയ്യാതെയും, കാലാ പെറുക്കാതെയും ഇരിക്കണം (ലേവ്യ 19:9-10; 23:22; ആവ. 24:19-22; രൂത്ത് 2:1-3). അത് ദരിദ്രനും, പരദേശിക്കും, അനാഥനും, വിധവയ്ക്കുമായിട്ടാണ് വെക്കേണ്ടത്. ഈ കരുതലിന്റെ ചിന്തകളൊന്നും ആ ധനവാനെ ഭരിക്കുന്നില്ല. ദൈവത്തേയും, ദൈവീകമൂല്യങ്ങളേയും ദരിദ്രരേയും സ്വന്തം കണക്കുകൂട്ടലുകളിൽ നിന്നും മാറ്റിനിർത്തുന്നവൻ ദൈവസന്നിധിയിൽ സമ്പന്നനാകുന്നില്ല. ഇങ്ങനെയുള്ളവർ, ഞാനെന്ന അഹംഭാവം തങ്ങളുടെ ജീവിതത്തിൽ വെച്ചുപുലർത്തുന്നവരാണ്. അങ്ങനെ തന്നെപ്പറ്റി മാത്രം ചിന്തിച്ച്, തന്റെ നേട്ടവും, ഉന്നമനവും മാത്രം ലക്ഷ്യമാക്കി ജീവിക്കുന്നവൻ ദൈവത്തിന്റെ കാഴ്ചപ്പാടിൽ മൂഢനാണ്. യാതൊരുവിധത്തിലുള്ള സമ്പന്നതയും ഇക്കൂട്ടർക്ക് ഇല്ല എന്നുള്ള ശക്തമായ ചിന്തയാണ് ക്രിസ്തു തനിക്കു ചുറ്റുമുള്ള പുരുഷാരത്തിന് നൽകുന്നത്. അതിനാലാണ് സുവിശേഷത്തിൽ ക്രിസ്തു സമ്പന്നന്മാർക്കെല്ലാം 'അയ്യോ കഷ്ടം' എന്ന് പറഞ്ഞ് വിലപിക്കുന്നത് (ലൂക്കോസ് 6:24).

**2. ദൈവസന്നിധിയിലുള്ള സമ്പന്നത, ഭൗതികസുഖങ്ങൾ ജീവിതലക്ഷ്യം ആക്കാത്തവർക്കുള്ളതാണ്**

'നിങ്ങളുടെ നിക്ഷേപം ഉള്ളേടത്ത് നിങ്ങളുടെ ഹൃദയവും ഇരിക്കും' (മത്തായി 6:21); 'നിങ്ങൾക്ക് ദൈവത്തേയും, മാമോനേയും സേവിപ്പാൻ കഴിയുകയില്ല' (മത്തായി 6:24); 'മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പീൻ; അതോടുകൂടെ ഇതൊക്കെയും നിങ്ങൾക്ക് കിട്ടും' (മത്തായി 6:33) - ഈ വാക്യങ്ങളിലെല്ലാം പ്രതിധ്വനിക്കുന്ന ക്രിസ്തുചിന്ത ഭൗതിക സുഖസൗകര്യങ്ങൾക്കുവേണ്ടി ജീവിതം പൂർണ്ണമായി വിനിയോഗിക്കേണ്ടതില്ല; മറിച്ച് ദൈവാശ്രയബോധം ഉണ്ടാകണം എന്നതാണ്. 'സമൃദ്ധിയുടെ സുവിശേഷം' മാത്രം പ്രഘോഷിക്കപ്പെടുന്ന ഇന്നത്തെ കാലത്ത്, സമ്പത്തും ഭൗതികനേട്ടങ്ങളും, സ്ഥാനമാനങ്ങളും എല്ലാം ദൈവത്തിന്റെ അനുഗ്രഹമായി കണക്കാക്കപ്പെടുമ്പോൾ അതിനോടൊന്നും മമത പുലർത്താത്തവർ അനഭിമതരായും, ശപിക്കപ്പെട്ടവരായും കണക്കാക്കപ്പെടുന്നു. ഭൗതികജീവിതത്തിന്റെ സമ്പന്നതയിൽ ആശ്രയിക്കുന്നവരുടെ എണ്ണം കൂടിവരുന്ന ഇക്കാലത്ത് ആത്മാവിൽ ദരിദ്രരായവരുടെ സംഖ്യ തുലോം കുറവായി വരുന്നു. തിന്മാൻ നല്ലതും, കാണ്മാൻ ഭംഗിയുള്ളതും, ജ്ഞാനം പ്രാപിപ്പാൻ കാമ്യവും (ഉൽപത്തി 3:6) ആയ കാര്യങ്ങൾ എത്തിപ്പിടിക്കുവാൻ വാഞ്ഛിക്കുന്നവർ ദൈവത്തെ മറക്കുന്നു. ദൈവാശ്രയബോധം നഷ്ടപ്പെടുത്തുന്നു. അങ്ങനെയുള്ളവരുടെ ജീവിതം ഒരു രാത്രികൊണ്ട് ഇല്ലാതായിത്തീരുമ്പോൾ നാം സ്വരൂപിച്ചതൊന്നും അതിന് പകരമാകുന്നില്ല എന്നുള്ള ചിന്തയാണ് ക്രിസ്തു നമുക്ക് തരുന്നത്.

ചരിത്രം പരിശോധിച്ചാൽ അനേക ഉദാഹരണങ്ങൾ നമ്മുടെ മുൻപിൽക്കൂടി കടന്നുപോകും. ഈ ലോകം മുഴുവൻ കീഴടക്കി ഭരിച്ച രാജാക്കന്മാരും, ഭരണാധികാരികളും, ഏകാധിപതികളുമെല്ലാം കീഴടങ്ങിയത് മരണത്തിലാണ്. തങ്ങളുടെ അധ്വാനഫലമോ, സാമ്രാജ്യമോ ഒന്നുംതന്നെ മരണാവസ്ഥയിൽ നിന്ന് വിടുവിക്കുവാൻ അവർക്ക് ഉതകിയില്ല. ഇന്ന് ലോകം ഇവരെയൊന്നും ഓർക്കുന്നു കൂടിയില്ല. എന്നാൽ ഈ ലോകജീവിതത്തിൽ നിന്നും കടന്നുപോയിട്ടും അമരത്വമായി ജീവിക്കുന്ന ഒട്ടേറെ ആളുകൾ നമുക്കു മുമ്പിലുണ്ട്. മദർ തെരേസ, മഹാത്മജി മുതലായവർ അതിൽ ചിലർ മാത്രമാണ്. നശ്വരമായതിനെ മറന്ന് അനശ്വരതയിലേക്ക് ജീവിതം ലക്ഷ്യമാക്കിയവർ ആണ് അവരെല്ലാം. സഭയിലെ പരിശുദ്ധന്മാരും ശുദ്ധിമതികളും ഇത്തരുണത്തിൽ നമുക്ക് വിശ്വാസത്തിൽ മാതൃകകളാണ്.

സമ്പത്ത് ദൈവാനുഗ്രഹമാണ്. അത് മറ്റുള്ളവർക്കായിട്ടു കൂടി വിനിയോഗിക്കപ്പെടുമ്പോഴേ അത് വർദ്ധിക്കുകയുള്ളൂ. തനിക്കു മാത്രമായി ജീവിക്കുന്ന, അഹംബോധം വെച്ചുപുലർത്തുന്നവർ ദൈവസന്നിധിയിൽ മൂഢന്മാരാണ്. തങ്ങളുടെ 'ആത്മീയ ജീവനെ' സംരക്ഷിക്കുവാൻ ഇക്കൂട്ടർക്ക് കഴിയുകയില്ല. ദൈവത്തെ നമ്മുടെ സ്വത്തുക്കൾ ഭാഗിച്ചുകിട്ടാനായി വെച്ചിട്ടുള്ള ഒരു ഇടനിലക്കാരനായി മാത്രം കാണാതെ ദൈവം തന്നെ നമ്മുടെ സ്വത്തായി മാറണം എന്നുള്ള ചിന്തയാണ് നമ്മിലുണ്ടാകേണ്ടത്. ഒ.വി.ബി.എസ്. ക്ലാസ്സിലെ പഴയ ഒരു പാട്ടിന്റെ വരികൾ ഇതിനോട് ചേർത്തു ചിന്തിക്കുന്നത് നല്ലതായിരിക്കും. 'ഞാനൊരു പാവം സീറോ, വിലയില്ലാത്തൊരു സീറോ, ... ഒന്നെന്നുള്ളൊരു ദൈവം എന്നുടെയുള്ളിൽ വന്നാൽ... ഞാനൊരു വലിയ ഹീറോ.' ഇങ്ങനെ ദൈവവിഷയമായി സമ്പന്നരായവർ ആയിരുന്നു നമ്മുടെ പഴയനിയമ പിതാക്കന്മാരായ അബ്രഹാമും, യാക്കോബും, ജോസഫും, ഇയ്യോബും മുതലായവരും, ക്രിസ്തുവിന്റെ ശിഷ്യന്മാരും അനുയായികളും. ഇവർ നമുക്ക് മാതൃകയാകട്ടെ.

❑

# ജനാധിപത്യം, ആരാധനാ സ്വാതന്ത്ര്യം, നീതി നിഷേധം: മലങ്കര സഭാ പ്രശ്നത്തിന്റെ പശ്ചാത്തലത്തിൽ ഒരു വിശകലനം


സക്കറിയാ മാർ നിക്കോളോവോസ് മെത്രാപ്പോലീത്ത


മലങ്കര സഭാ പ്രശ്നവുമായി ചേർന്നു അടുത്തിടെയായി കേൾക്കുന്ന ചില പ്രയോഗങ്ങൾ ഒന്നു വിശകലനം ചെയ്യേണ്ടിയിരിക്കുന്നു.

**1 ജനാധിപത്യം: ജനാധിപത്യവും** (Democracy)

ആൾകൂട്ടാധിപത്യവും (mobocracy) തമ്മിലുള്ള വ്യത്യാസം ഇങ്ങനെയുള്ളവർ മനസ്സിലാക്കണം. ജനാധിപത്യമെന്നാൽ തലയെണ്ണി തെറ്റും ശരിയും നിശ്ചയിക്കുകയല്ല. രാജ്യത്തിന്റെ ഭരണഘടനക്കും നിയമങ്ങൾക്കും വിധേയമായി പ്രവർത്തി ക്കുകയും, ജീവിക്കുകയും ചെയ്യുക എന്നുള്ളതാണ്. എനിക്ക് സൗകര്യം ഉള്ളപ്പോൾ എന്റെ ചുറ്റുമുള്ള കുറച്ചു

ആളുകളേയും കൂട്ടി ബഹളം വെക്കുക എന്നുള്ളതല്ല. ജുഡീഷ്യറി ഒരു ജനാധിപത്യ വ്യവസ്ഥയുടെ അടിസ്ഥാന ഘടകം ആണ്. തർക്കങ്ങളെ നിയമവിധേയമായി വ്യാഖാനിച്ചു തീർപ്പ് കല്പിക്കുക അതിന്റെ ഉത്തരവാദിത്വം ആണ്. അതു അനുസരിക്കുവാൻ ബാധ്യസ്ഥരുമാണ്. അംബേദ്കർ പറഞ്ഞതുപോലെ, വിയോജിക്കുവാൻ അവകാശമുണ്ടെങ്കിലും അനുസരിക്കുവാൻ ബാധ്യതയുണ്ട്. ചില ആക്ടിവിസ്റ്റുകൾക്ക് ഭരണഘടനാ ബോധം ചില സമയങ്ങളിൽ മാത്രം വരുന്ന ഒന്നാണ്.

**2 ആരാധനാ സ്വാതന്ത്ര്യം**

പലരും പറഞ്ഞു കേൾക്കുന്നു, ചിലരുടെ ആരാധനാ സ്വാതന്ത്ര്യം ഇവിടെ നിഷേധിക്കപ്പെടുന്നുവെന്ന്. ആരാധനാ സ്വാതന്ത്ര്യം എന്നു പറയുന്നത് ആർക്കും എവിടെയും കയറി ഇഷ്ടമുള്ളതുപോലെ ആരാധിക്കാം എന്നല്ല. നിയമങ്ങൾക്ക് വിധേയമായി ആരാധിക്കാം എന്നല്ലേ.

മലങ്കര സഭ നിഷേധിക്കുന്നത് കയ്യേറ്റത്തിനും അക്രമത്തിനുമുള്ള ദുസ്വാതന്ത്ര്യമാണ് .ആരും ആരുടെയും ആരാധനാ സ്വാതന്ത്ര്യം തടയുന്നില്ല. മലങ്കര സഭാ ഭരണഘടനയ്ക്ക് വിധേയമായി നടത്തേപ്പെടുന്ന സ്ഥലത്ത്, അപ്രകാരമല്ലാത്ത ക്രമീകരണങ്ങൾ പറ്റില്ല എന്നേ പറയുന്നുള്ളൂ. ഇതിൽ നിന്നും പുറത്തു മാറി മറ്റു ക്രമീകരണങ്ങൾ ഉണ്ടാക്കാൻ ആരാണ് തടസ്സം നിൽക്കുന്നത്?



**3 നീതി നിഷേധം**

ഇവിടെ നീതി നിഷേധിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അതു മലങ്കര സഭക്ക് മാത്രമാണ്. സിവിൽ കോടതികളുടെ ഉത്തരവുകൾ ഒരു കൂട്ടം ആൾക്കാർ അനുസരിക്കാതിരിക്കുകയും, പോലീസ് അക്രമികൾക്ക് ഒത്താശ ചെയ്യുന്നതല്ലേ നീതി നിഷേധം?

# ഇന്റർ പാർലമെന്ററി അസംബ്ലി ഓൺ ഓർത്തഡോക്സി ജനറൽ അസംബ്ലി

ഗ്രീസ്: ഇന്റർ പാർലമെന്ററി അസംബ്ലി ഓൺ ഓർത്തഡോക്സിയുടെ (IAO) ഇരുപത്തിയേഴാമത് ജനറൽ അസംബ്ലി 2020 സെപ്റ്റംബർ 17-ന് വെർച്ചൽ മീറ്റിംഗിലൂടെ നടത്തപ്പെട്ടു. നിരവധി രാജ്യങ്ങളിൽ നിന്നുള്ള പാർലമെന്ററി അംഗങ്ങൾ പങ്കെടുത്ത പൊതുസമ്മേളനത്തിൽ ആകമാന ഓർത്തഡോക്സ് സഭകളുടെ നേതാക്കന്മാരും ഭാഗവാക്കായി.

ഐ.എ.ഒ. യുടെ കഴിഞ്ഞ വർഷത്തെ പ്രവർത്തനങ്ങളെ സംബന്ധിച്ച് സെക്രട്ടറി ഡോ. ആൻഡ്രിയാസ് മെകിലിഡീസ് അവതരണം നടത്തുകയും തുടർന്ന് 2020-21 വർഷത്തേക്കുള്ള ഐ.എ.ഒ. യുടെ ചുമതലക്കാരെ തിരഞ്ഞെടുക്കുകയും ചെയ്തു.

ഐ.എ.ഒ. ജനറൽ അസംബ്ലിയിലേക്ക് ഓർത്തോഡോക്സി കോഗ്നറ്റ് പേജ് സൊസൈറ്റിയെ ഒബ്സർവർ പദവിയോടെ ക്ഷണിക്കുകയും, ഒ.സി.പി. യെ പ്രതിനിധീകരിച്ച് ഇന്റർനാഷണൽ അഫേഴ്സ് എഡിറ്റർ ഡോൺ ജോർജ് വർഗീസ് പങ്കെടുക്കുകയും ചെയ്തു.

2014 മുതൽ ഐഎഒയുമായി ഒസിപി ഒരുമിച്ച് പ്രവർത്തിച്ചു വരുന്നു. തുടർന്നും ഐ.എ.ഒ. യുമായുള്ള ഭാവി സഹകരണങ്ങൾ ദൃഢപ്പെടുത്തുവാനുള്ള തീരുമാനങ്ങൾ ഒ.സി.പി. കൈക്കൊണ്ടിട്ടുണ്ട്.



"WHAT THOUGH THE SPICY BREEZES"

Being

A BRIEF ACCOUNT OF THE WORK COMMENCED IN CEYLON'S ISLE BY THE MOST REV. MAR JULIUS, ARCHBISHOP ALVAREZ, CALLED THE INDEPENDENT CATHOLIC CHURCH OF CEYLON, GOA, AND INDIA.

By

H.S.B. MAR GEORGIUS I., D.D., D.C.L.
Patriarch of Glastonbury.

1954

Printed and Published by THE CATHOLIC APOSTOLIC CHURCH (United Orthodox Catholicate), 39, rue Vincent Bavais, Hove (Anvers), Belgium.



# അപൂർവ ചരിത്ര രേഖ ലഭിച്ചു

പരിശുദ്ധനായ അൽവാറീസ് യൂലിയോസിനെപ്പറ്റി എഴുതപ്പെട്ട ഒരു അപൂർവ ചരിത്ര രേഖ ("What Though the Spicy Breezes") മാർപ് റിസർച്ച് ബോർഡിന് (MARP) ബ്രിട്ടീഷ് ഓർത്തഡോക്സ് സഭയിൽ നിന്നും സമ്മാനമായി നൽകപ്പെട്ടു. ഗ്ലാസ്റ്റൺബറിയുടെ ആറാമത്തെ ബ്രിട്ടീഷ് പാത്രിയർകീസ് ആയിരുന്ന മാർ ജോർജിയസ് ഒന്നാമനാൽ എഴുതപ്പെട്ടതും, കാത്തോലിക് അപ്പോസ്തോലിക് സഭ 1954-ൽ പ്രസിദ്ധികരിച്ചതുമാണ് ഈ രേഖ.




## എത്യോപ്യൻ കൂട്ടക്കൊല; Orthodoxy Cognate PAGE ന്റെ അഭ്യർത്ഥന സംപ്രേഷണം ചെയ്തു റഷ്യൻ ഓർത്തഡോക്സ് ടി.വി. ചാനൽ

എത്യോപ്യയിലെ ക്രൈസ്തവർ നേരിടുന്ന പ്രതിസന്ധിയെ സംബന്ധിച്ച് റഷ്യൻ ഓർത്തഡോക്സ് സഭയുടെ ചാനലായ SPAS ടിവി 2020 സെപ്റ്റംബർ 28-ന് നടത്തിയ ചർച്ചയിൽ ഓർത്തഡോക്സി കോഗ്നേറ്റ് പേജ് സൊസൈറ്റി യുടെ സെക്രട്ടറി ജോർജ് അലക്സാണ്ടർ നടത്തിയ അഭ്യർത്ഥന സംപ്രേഷണം ചെയ്തു.

ഡിപ്പാർട്ട്മെന്റ് ഓഫ് എക്സ്റ്റേണൽ ചർച്ച് റിലേഷൻസിന്റെ ഇന്റർ ക്രിസ്ത്യൻ റിലേഷൻസ് സെക്രട്ടറിയും ചർച്ചയിൽ അംഗവുമായിരുന്ന Hieromonk Stephan Igumnov യുടെ പ്രത്യേക അഭ്യർത്ഥനപ്രകാരം ആണ് ഈ ചർച്ചയിൽ ഓർത്തഡോക്സി കോഗ്നേറ്റ് പേജ് സൊസൈറ്റി ഭാഗവാക്കായത്. എത്യോപ്യൻ പ്രതിസന്ധിയിൽ തങ്ങളുടെ നിലപാടും പ്രതികരണവും വ്യക്തമാക്കിയ ആദ്യ സംഘടനയാണ് ഓർത്തഡോക്സി കോഗ്നേറ്റ് പേജ്. എത്യോപ്യയിൽ ക്രൈസ്തവർക്ക് നേരെ നടക്കുന്ന ആക്രമണങ്ങളെയും മനുഷ്യാവകാശ ലംഘനങ്ങളും സംബന്ധിച്ച് OCP (Orthodoxy Cognate PAGE) സൊസൈറ്റി ഐക്യരാഷ്ട്ര സംഘടനക്കും മറ്റ് അന്താരാഷ്ട്ര മനുഷ്യാവകാശ സംരക്ഷണ സംഘടനകൾക്കും റിപ്പോർട്ടുകൾ സമർപ്പിച്ചിട്ടുണ്ട്.

SPAS ടീവി സംപ്രേഷണം ചെയ്ത അപ്പീൽ വീഡിയോ തയ്യാറാക്കിയത് ഓർത്തഡോക്സി കോഗ്നേറ്റ് പേജിന്റെ ഇന്റർനാഷണൽ അഫേഴ്സ് എഡിറ്റർ ഡോൺ ജോർജ് വർഗീസ് ആണ്. ഈ ഉദ്യമത്തിന് നാഗ്പൂർ സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോസി ജേക്കബ് പൂർണ്ണ പിന്തുണ നൽകി.

## കക്ഷികളെ വിളിച്ചു വരുത്തണോ എന്ന് സുപ്രീംകോടതി

ന്യൂഡൽഹി: മലങ്കരസഭാ തർക്കവുമായി ബന്ധപ്പെട്ട ക്ലാരിഫിക്കേഷൻ പെറ്റീഷൻ കേസിൽ യാക്കോബായ സഭാംഗങ്ങളോട് പിഴ അടക്കാൻ കോടതി ഉത്തരവിടുകയും എന്നാൽ നാളിതുവരെ പിഴയടക്കാത്ത സാഹചര്യത്തിൽ കോടതി സ്വമേധയാ കേസ് പോസ്റ്റ് ചെയ്യുകയും ചെയ്തു.

കേസ് ഒക്ടോബർ 9-ന് പരിഗണിച്ചപ്പോൾ തന്നെ യാക്കോബായ വിഭാഗം അഭിഭാഷകൻ പിഴ തുക അടക്കാത്തതിൽ പിഴവ് പറ്റി എന്ന് കോടതിയെ അറിയിക്കുകയും അതിനാൽ തെറ്റ് ക്ഷമിച്ച് മാപ്പാക്കണം എന്ന് ആവശ്യപ്പെടുകയും ചെയ്തു. എന്നാൽ ഇത്രയും സമയം ലഭിച്ചിട്ടും ഇത്തരത്തിലുള്ള പ്രവർത്തികൾ അനുവദിക്കാൻ കഴിയില്ല എന്ന് കോടതി വീണ്ടും ആവർത്തിച്ചു.

മനപൂർവ്വമായ വീഴ്ചയായി ഇതിനെ കാണരുത് എന്നും തെറ്റിന് മാപ്പാക്കണമെന്നും വീണ്ടും യാക്കോബായ വിഭാഗം അഭിഭാഷകന്റെ അഭ്യർത്ഥനയെ തുടർന്ന് പിഴ തുക അടയ്ക്കുന്നതിന് ഒരാഴ്ച കൂടി സമയം കോടതി അനുവദിച്ചു. അതുകൊണ്ട് തന്നെ കക്ഷികൾ നേരിട്ട് ഹാജരാവുന്നതിൽ നിന്ന് ഒഴിവാക്കുകയും ചെയ്തു.

## അനുശോചിച്ചു

കോട്ടയം: കേന്ദ്ര ഭക്ഷ്യ-പൊതുവിതരണ മന്ത്രി റാം വിലാസ് പാസ്വാന്റെ നിര്യാണത്തിൽ മലങ്കര ഓർത്തഡോക്സ് സഭ അനുശോചിച്ചു. അധഃസ്ഥിതരുടെ ഉന്നമനത്തിനു വേണ്ടിയും മന്ത്രി എന്ന നിലയിൽ തന്നെ ഭരമേല്പിച്ചിരുന്ന വകുപ്പുകളുടെ പുരോഗതിക്കു വേണ്ടിയും അക്ഷീണം പ്രവർത്തിച്ച നേതാവായിരുന്നു അദ്ദേഹമെന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവ അനുശോചന സന്ദേശത്തിൽ പറഞ്ഞു.


PARUMALA HOSPITAL

AFFORDABLE HEALTH CARE WITH EXCELLENCE IN SERVICE 24 X 7

പരുമല
പെറ്റ് സ്കാൻ

ST. GREGORIOS MEDICAL MISSION MULTI-SPECIALITY HOSPITAL
PARUMALA, PATHANAMTHITTA, KERALA | PH.: 0479 231 2266, 231 7000

HAPPY HEALING
ONE AIM THAT MOVES US.

**കാൻസർ കണ്ടെത്താൻ സഹായിക്കുന്ന ലോകോത്തര സംവിധാനമായ പെറ്റ് സ്കാൻ സൗകര്യം പരുമല ആശുപത്രിയിൽ ലഭ്യം.**


## ആർതാഖിലെ അർമേനിയൻ ഓർത്തഡോക്സ് ക്രിസ്ത്യാനികൾ കടുത്ത പ്രതിസന്ധിയിൽ

'സ്വതന്ത്ര പ്രവിശ്യയായ അർത്ഥാക്കിന് നേരെ അസർബൈജാൻ നടത്തുന്ന ആക്രമണങ്ങൾ ഈ പ്രദേശത്തെ അർമേനിയൻ ഓർത്തഡോക്സ് ക്രിസ്ത്യാനികളെ സംബന്ധിച്ച് വലിയ പ്രയാസത്തിന് കാരണമായിതീർന്നിരിക്കുന്നു. നാം അവരുടെ സഹോദരി സഭ എന്ന സഹവർത്തിത്വത്തിനുമപ്പുറം, അവരുടെ ഇന്നത്തെദുരവസ്ഥയെ വിശാലമായ കാൻവാസിൽ തന്നെ കാണുവാൻ ശ്രമിക്കണം. അവരുടെ ജീവൻ നിരന്തരമായ ഭീഷണിയിലായതിനാൽ അവരിൽ പലരും കടുത്ത പ്രയാസങ്ങളിലൂടെയും, പ്രതിസന്ധികളിലൂടെയുമാണ് ഒരോ ദിവസവും കടന്നുപോകുന്നത്. അതിനാൽ അവരെ കഴിയുന്നത്ര രീതിയിൽ സഹായിക്കേണ്ട ഉത്തരവാദിത്വം നമ്മൾക്കുണ്ട്. സാമ്പത്തിക സഹായം നൽകുന്നതിനുള്ള മാർഗ്ഗങ്ങൾ ആരായണം. കൂടാതെ ഈ വിഷയത്തെക്കുറിച്ച് പൊതുവായി ചിന്തിക്കുകയും, വ്യക്തിപരമായും ഒരു ഓർത്തഡോക്സ് സമൂഹം എന്ന നിലയിലും, അവർക്ക് വേണ്ടി ചെയ്യാൻ കഴിയുന്നതെല്ലാം ചെയ്യുകയും വേണം.'

*അർത്ഥാക്കിലെ (Nagorno-Karabakh) അർമേനിയൻ ഓർത്തഡോക്സ് ക്രിസ്ത്യാനികൾ നേരിടുന്ന പ്രതിസന്ധിയെ സംബന്ധിച്ച് ഓർത്തഡോക്സി കോഗ്നേറ്റ് പേജ് സൊസൈറ്റി ചെയർമാൻ ജോർജ്ജ് ജോസഫ് നടത്തിയ പ്രസ്താവന.*




ചേപ്പാട് ഫിലിപ്പോസ് മാർ ദീവന്നാസ്യോസിന്റെ 165-ാമത് ഓർമ്മപ്പെരുനാളിന് മലങ്കരസഭയുടെ പ്രഖ്യാപിത തീർത്ഥാടന കേന്ദ്രമായ ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയിൽ ഇടവക വികാരി ഫാ. അലക്സാണ്ടർ വട്ടയ്ക്കാട്ടിന്റെ മുഖ്യകാർമ്മികത്വത്തിൽ പെരുന്നാൾ കൊടിയേറ്റ് കർമ്മം നിർവഹിച്ചു. ഫാ. ഈശോ ഫിലിപ്പോസും മാനേജിംഗ് കമ്മിറ്റി അംഗങ്ങളും സമീപം.



ഇന്ത്യൻ ഫുട്ബോൾ ടീമിന്റെ മുൻ നായകനും, കേരള, സന്തോഷ് ട്രോഫി ടീം മുൻ അംഗവും, മോഹൻബഗാൻ ക്ലബിന്റെ കോച്ച്, ISL ലെ ഫുട്ബോൾ കമന്റേറ്ററുമായ ജോ പോൾ അഞ്ചേരി പഴഞ്ഞി കത്തീഡ്രൽ സന്ദർശിച്ചു. ഇടവക വികാരി ഫാ. സഖറിയ കൊള്ളന്നൂർ, സഹവികാരി ഫാ. തോമസ് ചാണ്ടി എന്നിവർ സ്വീകരിച്ചു.

1. നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചുപോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്.

2. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്.

– പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്



**News, Advertisements, Wishes Etc...**
**Contact** 8078914931
9446407503
Email:malankaranewsbulletin@gmail.com
Add Size:15 cm x 10 cm Half Page Jpeg / tif file



കേരള സർവ്വകലാശാല മാസ്റ്റർ ഓഫ് കമ്പ്യൂട്ടർ ആപ്ലിക്കേഷൻ (MCA) വിഭാഗത്തിൽ മൂന്നാം സെമസ്റ്റർ പരീക്ഷയിൽ കല്ലുവെട്ടാംകുഴിയിൽ ജിജി കെ. ജോർജിന്റെയും പ്രിൻസി ജിജിയുടെയും മകൾ അൽക്ക എലിൻ ജേക്കബ് നാലാം റാങ്ക് കരസ്ഥമാക്കി. പത്തനാപുരം മാർ ലാസറസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.

5 ( k) BN NCC WAYANAD നടത്തിയ എഴുത്തു മൽസരത്തിൽ ഒന്നാം സ്ഥാനം നേടിയ ജീവൻ ഐസക്. ബത്തേരി സെന്റ് മേരീസ് കോളജ് ബിരുദ വിദ്യാർത്ഥിയും പുതുപ്പാടി എം.ജി.എം. സ്കൂൾ അദ്ധ്യാപകരായ മോളി - ഐസക് ദമ്പതികളുടെ മകനാണ്.





രണ്ടാമത് ഇന്റർനാഷണൽ അക്കാഡമിക് ആൻഡ് റിസർച്ച് എക്സലൻസ് അവാർഡിൽ മികച്ച സീനിയർ റിസർച് അവാർഡ് കാറ്റഗറിയിൽ പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജ് സുവോളജി അദ്ധ്യാപകൻ ഡോ. ബിജു എബ്രഹാം അർഹനായി. തലവൂർ മേലേപ്പുര സെന്റ് ജോർജ്ജ് പള്ളി ഇടവകാംഗമാണ്. നല്ലില ബഥേൽ ഓർത്തഡോക്സ് പള്ളി ഇടവക വികാരി ഫാ മാത്യു എബ്രഹാം തലവൂരിന്റെ ഇളയ സഹോദരനാണ്.

## പുസ്തകം




**ടി. എബ്രഹാം: ചരിത്രസംഭവങ്ങൾക്ക് ഒരു നേർസാക്ഷി**

ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്

ഗ്രാസ് റൂട്ട്സ്

വില: 230 രൂപ